

# മലങ്കരസഭ

ഒക്ടോബർ
2000

മാസിക



- അനുരഞ്ജന കൂട്ടായ്മ പ്രസ്ഥാനം
- പരിസ്ഥിതിയുടെ ആത്മീയത
- കുഞ്ഞാടുകളെ മേയിക്ക
- പരുമലയിൽ വിശുദ്ധിയുടെ വാസ്തുശില്പം
- സൺഷൈൻ പോളിസി സഭയിലും

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്



**SOOSAN PERUMAL**
**GANDHIDAM**

# മലങ്കരസഭ

**മാസിക**

**ദേവലോകം, കോട്ടയം-686 038**

**ഫോൺ: 0481-573234**

**ലക്കം: 10 പുസ്തകം 56**

**ഒക്ടോബർ 2000**



PATRON SAINT



## ഉൾത്തുടിപ്പുകൾ

എഡിറ്റോറിയൽ

# സഭമുഴുവനും ഒരു അനുരഞ്ജന കൂട്ടായ്മ പ്രസ്ഥാനം വളർന്നുവരട്ടെ

**ഫാ. ഡോ. ജേക്കബ് കുര്യൻ**

സഭയിൽ കേസും വഴക്കും ദൈവഹിതത്തിനെതിരാണ് എന്ന് എല്ലാവരും സമ്മതിക്കും. നീതി നടപ്പിലാകുവാൻ നിയമാനുസൃത പോംവഴി ആണ് കേസ് എന്നുള്ളതുകൊണ്ട്, എല്ലായിടത്തും എല്ലായ്പോഴും കേസിൽ കൂടിയേ നീതി നടപ്പിലാകൂ എന്നും ആർക്കും നിർബന്ധമുണ്ടെന്നും തോന്നുന്നില്ല. അതുകൊണ്ട് സഭയ്ക്കുമുഴുവൻ ഒരു ആത്മീയ പുതുക്കവും ആന്തരിക അനുരഞ്ജനവും സാധിക്കുവാനുതകുന്ന ഒരു അനുരഞ്ജന കൂട്ടായ്മ പ്രസ്ഥാനം ഉണ്ടാകണം എന്ന നിർദ്ദേശത്തെ വിലകുറഞ്ഞതായി തള്ളാനാകുമെന്നു തോന്നുന്നില്ല. ദൈവത്തിനസാദ്ധ്യമായിട്ടൊന്നുമില്ലെന്നും ദൈവത്തിങ്കലേക്ക് തിരിയുന്നുവെങ്കിൽ ഏതുപ്രശ്നത്തിനും പരിഹാരം ഉണ്ടാകുമെന്നും വിശ്വസിക്കുന്ന സഭാംഗങ്ങളുടെ കക്ഷിക്കതീതമായ ഒരു കൂട്ടായ്മ പ്രസ്ഥാനം, നിക്ഷിപ്ത താല്പര്യക്കാർക്കൊഴികെ മറ്റാർക്കും അപകടകരമാവുകയില്ല.

വിശ്വാസത്തിലും പാരമ്പര്യത്തിലും ഐക്യമുള്ള സഭാംഗങ്ങൾക്ക് കക്ഷിചിന്തക്കതീതമായി സഭയ്ക്കുവേണ്ടിയും ലോകത്തിനുവേണ്ടിയും പ്രാർത്ഥിക്കുവാൻ സാധിക്കുന്ന ഒരു കൂട്ടായ്മ വളർത്തിയെടുക്കുവാൻ കഴിഞ്ഞാൽ അത് ഇന്നത്തെ സ്തംഭനത്തിനും, അവ്യക്തതയ്ക്കും, നിസ്സാഹായതാവസ്ഥയ്ക്കും ഒരു പരിഹാരമായി മാറും. ഇന്ന്, മലങ്കര സഭാംഗങ്ങളായ ഭൂരിപക്ഷം സാധാരണക്കാർക്കും (ഇരുവിഭാഗത്തിലും ഉൾപ്പെട്ടവർ) ആത്മാർത്ഥമായ ഒരാഗ്രഹമുണ്ട്:- സഭയിൽ അനുരഞ്ജനം ഉണ്ടാകണമെന്ന്. അവരിൽ പലരും ആ കാര്യം, ഹൃദയവേദനയോടെ, ദൈവസന്നിധിയിലും, അവർക്കു പരിചയമുള്ള നേതൃസ്ഥാനികളോടും, പറയുന്നുമുണ്ട്. അങ്ങനെയുള്ള ആളുകൾ അവരെ ആത്മാവു പ്രചോദിപ്പിക്കുന്നുവെങ്കിൽ, അനൗദ്യോഗികമായി വിവിധ ഭാഗങ്ങളിൽ കൂടി വരുകയും അവരുടെ ലക്ഷ്യം താഴെപ്പറയുന്നവ മാത്രം ആവുകയും ചെയ്താൽ ദൈവാത്മാവു പ്രവർത്തിക്കുവാൻ ഒരവസ്ഥ സംജാതമാകും.

1) ദൈവവചനത്തിലടിസ്ഥാനപ്പെട്ടതും, പിതാക്കന്മാർ ഭരമേല്പിച്ചിട്ടുള്ളതുമായ, ഓർത്തഡോക്സ് വിശ്വാസത്തിലും പാരമ്പര്യത്തിലും അടിയുറച്ചു നിലകൊള്ളുക.

2) അവരവരംഗീകരിക്കുന്ന സഭാനേതൃത്വത്തോട് ആദരവും അനുസരണയും ഉള്ളവരായി, ആരോടാണെങ്കിലും അനുരഞ്ജനമാണ് ആവശ്യം എന്ന് താഴ്മയോടെയെങ്കിലും ആത്മാർത്ഥമായി പറയുവാൻ അവസരങ്ങൾ കണ്ടെത്തുക.

3) ഒന്നിച്ചുകൂടിവരുന്ന സന്ദർഭങ്ങളിൽ സഭയ്ക്കുവേണ്ടി പ്രാർത്ഥിക്കുവാനും, സഭാ അനുരഞ്ജനത്തിന് കൂട്ടായ സമ്മർദ്ദം ചെലുത്തുവാനുതകുന്ന പരിപാടി ആവിഷ്ക്കരിക്കുവാനും ശ്രമിക്കുക.

4) കൂടിവരുന്നത്, കക്ഷിനിലപാടുകളെക്കുറിച്ച് വാദപ്രതിവാദം നടത്തുവാനല്ല എന്ന ഉറച്ച നിലപാടുണ്ടായിരിക്കുക. പകരം വേദപുസ്തകപഠനവും, വിശ്വാസാചാര, സാക്ഷ്യസംബന്ധമായ ചർച്ചകളും നടക്കുന്ന ഒരു വേദിയാവുക.

5) കക്ഷി നിലപാടെന്തായാലും, ഉത്തരവാദപ്പെട്ടവർ ദൈവാത്മാവിൽ അനുരഞ്ജനാലോചനകൾ നടത്തിയാൽ പ്രശ്നങ്ങൾ പരിഹരിക്കപ്പെടും എന്നും ആലോചനകൾ ആരംഭിക്കുവാനും, തുടരുവാനും പൂർത്തീകരിക്കപ്പെടുവാനും ഒരു പിന്നണി ശക്തീകരണമാണ് തങ്ങളുടേതെന്നും വിശ്വസിക്കുക.

6) അനുരഞ്ജന തീരുമാനങ്ങൾ ഉണ്ടായാൽ, അനുരഞ്ജനം ബലപ്പെടുത്തുവാനും, പൂർത്തീകരിക്കുവാനും, തങ്ങളുടെ ഉത്തരവാദിത്തം തുടർന്നും നിർവ്വഹിച്ചുകൊണ്ടിരിക്കുവാനുള്ളതാണ് എന്ന് ബോധ്യമുണ്ടായിരിക്കുക.

7) ഒരുകാരണവശാലും, പ്രകോപനത്തിനും വൈകാരിക പ്രതികരണത്തിനും ഇടയാകുന്ന സാഹചര്യങ്ങളിൽ പങ്കാളികളാവുകയില്ലെന്നും, നേരേമറിച്ച് അങ്ങനെയുള്ള സാഹചര്യങ്ങളിൽ ഭയരഹിതരായി ക്രിസ്തീയമൂല്യങ്ങൾക്കു വേണ്ടി നിലകൊള്ളുമെന്നും ഉറച്ചുപ്രഖ്യാപിക്കുക.

ഇപ്രകാരമുള്ള ലക്ഷ്യങ്ങളോടെ നിലവിൽവരാവുന്ന അനുരഞ്ജന കൂട്ടായ്മകൾക്ക്, ഇരുവിഭാഗത്തിലുമുള്ള വൈരികരിൽ പലർക്കും പങ്കെടുക്കുന്നതിന് വിലക്കുവരുമെന്നു തോന്നുന്നില്ല. അങ്ങനെ നിലവിൽ വരുന്ന കൂട്ടായ്മ കളുടെ ഒരു പരസ്പര സഹകരണമോ, ക്രോഡീകരണമോ ഉണ്ടാകുന്നത് സഭയെ ബലപ്പെടുത്തുവാനല്ലാതെ, സഭയ്ക്ക് ബദലാകുവാനായിരിക്കുകയില്ല.



# മഹാപുരോഹിതസന്ദേശം

കർത്താവിൽ പ്രിയരേ,

നിങ്ങളുടെയെല്ലാം ക്ഷേമൈശ്വര്യങ്ങൾ ആരാഞ്ഞു കൊണ്ടും നിങ്ങൾക്ക് വേണ്ടി പ്രാർത്ഥിച്ചു കൊണ്ടും സ്നേഹപൂർവ്വം ദൈവസന്നിധിയിൽ ഓർത്തുകൊണ്ടും സീമാതീതമായ വേദനയോട് കൂടി നിങ്ങളെ ശുശ്രൂഷിക്കുന്ന ബലഹീനനായ നാം അറിയിക്കുന്നത്. സത്യവിശ്വാസികളായ നിങ്ങളും തഹൃദയത്തോടെ ചിന്തിച്ചു കൊണ്ടിരിക്കുന്ന ഒരു പ്രധാനകാര്യമാണ് നിങ്ങളെ അനുസ്മരിപ്പിക്കുന്നത്. 1995 ജൂൺ 20–ന് ഇന്ത്യയുടെ ബഹുമാനപ്പെട്ട സുപ്രീം കോടതി നമ്മുടെ സമുദായക്കേസ്സിന്റെ വിധി പ്രസ്താവിച്ചു. മൂന്ന് മാസത്തിനുള്ളിൽ അസോസിയേഷൻ കൂടുവാനുള്ള ലിസ്റ്റ് തയ്യാറാക്കുവാൻ നിർദ്ദേശിക്കുകയുണ്ടായി. ഓർക്കുന്നതനുസരിച്ച് രണ്ട് തവണ ഭാരിച്ച തുക ചെലവഴിച്ച് അസോസിയേഷൻ കൂടുവാനുള്ള ശ്രമങ്ങൾ തുടരുകയും ചെയ്തു. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ സംബന്ധിച്ചിടത്തോളം നല്ല ഒരു വിധിയാണ് ലഭിച്ചത് 1958–ൽ ലഭിച്ചത് പോലെ ഈ വിധിയും വിലപ്പെട്ടതാണ്, സംശയമില്ല

പരിശുദ്ധനായ മാർത്തോമ്മാ ശ്ലീഹായിലൂടെ നമ്മുടെ കർത്താവായ യേശുമിശിഹാ സ്ഥാപിച്ച ഭാരതത്തിലെ ഓർത്തഡോക്സ് സുറിയാനി സഭയുടെ സ്വയശീർഷകത്വം, മർത്തോമ്മാശ്ലീഹായുടെ സിംഹാസനം മുതലായ പല സിദ്ധികളെ സംബന്ധിച്ച് വളരെ വ്യക്തവും വിശദവുമായ ഉത്തരവുകളാണ് സുപ്രീം കോടതി വിധിയിലും ചൂണ്ടിക്കാണിച്ചിരിക്കുന്നത്. ജഡ്ജ്മെന്റിന്റെ ഭാഷയിൽ പറഞ്ഞാൽ ലോകത്തിലെ മറ്റ് സഭാ കേന്ദ്രങ്ങളെപ്പോലെ തന്നെ കാതോലിക്കാ സ്ഥാപനത്തോട് കൂടി ഭാരതത്തിലും ഒരു സഭാശക്തി കേന്ദ്രം രൂപം കൊണ്ടു (A Centre of power like other Christian Centres of Power in the World). ഇതെല്ലാം ദൈവത്തിന്റെ മഹാകൃപയും അനുഗ്രഹവും മൂലമാണ്. ലഭിച്ചത് എന്നാൽ 1995 മുതൽ ഇന്നുവരെ അത്യുന്നത നീതി പീഠം നിർദ്ദേശിച്ചത് പോലെ ഒരു അസോസിയേഷൻ കൂടുന്നതിനോ മാനേജിംഗ് കമ്മറ്റിയെ തെരഞ്ഞെടുക്കുന്നതിനോ നിർഭാഗ്യവശാൽ സാധിച്ചില്ല. ഇതു അവിടെയും ഇവിടെയും തട്ടിയും തടഞ്ഞും കുടുങ്ങിയും കുഴഞ്ഞും. കിടക്കുന്നതേയുള്ളു. അതിൽ നിങ്ങൾക്കെന്നപോലെ നമുക്കും തീവ്രമായ സങ്കടം ഉണ്ട് വളരെ വേദനയോട് കൂടിയ ചിന്തകളും നിങ്ങളെ അലട്ടുന്നുണ്ടാവും. ആളുകളുടെ ഇത്തരം വികാര, വിചാരങ്ങൾ ബലഹീനനായ നമ്മുടെ ഹൃദയത്തിൽ നല്ലതുപോലെ തട്ടുന്നുണ്ട് നിങ്ങൾക്കും നമുക്കും ശാന്തിയും സമാധാനവും പ്രദാനം ചെയ്യുവാൻ സർവ്വശക്തനായ ദൈവത്തിന് മാത്രമേ കഴിയുകയുള്ളു. അത് നല്കട്ടെയെന്ന് ആശംസിക്കുകയും അതിന് വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ഇത്തരുണത്തിൽ നിങ്ങളോട് നമുക്ക് ഒരഭ്യർത്ഥനയുണ്ട് കുഞ്ഞുങ്ങളെ ദൈവം ഇടപെട്ടെങ്കിൽ മാത്രമെ ഏതൊരു പ്രശ്നത്തിനും പരിഹാരം ലഭിക്കുകയുള്ളൂ. വിശുദ്ധ വേദവചനത്തിൽ ഇതിന് പല ദൃഷ്ടാന്തങ്ങൾ ഉണ്ട് യൗനാൻ പ്രവാചകന്റെ പ്രസംഗം കേട്ടു നിനുവാ അനുതപിച്ചു. നിനുവാക്കാർ അവരുടെ അശുദ്ധമായ ജീവിതവും പെരുമാറ്റങ്ങളും പാടെ കൈവെടിഞ്ഞ് സകലരും നോമ്പുനോറ്റ് പ്രാർത്ഥനയിൽ മുഴുകി ഉപവാസം പ്രഖ്യാപിച്ചു. സൂര്യോദയത്തിൽ മൂടൽമഞ്ഞ് മാറി മഞ്ഞ്പോകും പോലെ യഹോവയുടെ ശിക്ഷാവിധി മാറി മറഞ്ഞു. കർത്താവു തന്നെ അരുളിച്ചെയ്യുന്നത്, പ്രാർത്ഥനയാലും ഉപവാസത്താലുമല്ലാതെ പൈശാചിക പ്രവർത്തനങ്ങളും പരാജയങ്ങളും നീങ്ങിപ്പോകയില്ലാ എന്നാണല്ലോ. യോശുവായുടെ കല്പന പ്രകാരം യിസ്രയേൽജനം അവരെ തന്നെ വിശുദ്ധീകരിച്ചു. ദൈവം അവരെ വാഗ്ദത്ത നാട്ടിലേക്ക് അത്ഭുതകരമായി പ്രവേശിപ്പിച്ചു.

കർത്താവിൽ പ്രിയരേ, നമ്മുടെ സഭ ആകമാനം ദിവ്യമായ ഒരു വിശുദ്ധീകരണം പ്രാപിക്കേണ്ടിയിരിക്കുന്നു. സഭയ്ക്ക് ഇന്ന് ഒരു പുതുക്കവും പുനഃപ്രതിഷ്ഠയും ആവശ്യമാണ്. നിങ്ങൾ ഓരോരുത്തരും ഹൃദയംഗമായി അനുതപിക്കുകയും പാപങ്ങളോട് വിടപറഞ്ഞ് സ്വയം വിശുദ്ധീകരിക്കുകയും വേണം.

ആഖാൻ മുഖാന്തിരം യിസ്രയേൽ ജാതിശിക്ഷിക്കപ്പെട്ടെങ്കിൽ നമ്മുടെ സഭയും ദുർജീവിതം നയിക്കുന്നവർ മുഖേന ശിക്ഷിക്കപ്പെടുകയില്ലേ? അപ്രകാരമുള്ള ഒരാൾപോലും നമ്മുടെ സഭയിൽ ഉണ്ടാകരുത്.

പരിശുദ്ധ പാത്രിയർക്കീസ് ബാവായ്ക്കും അദ്ദേഹത്തെ അനുധാവനം ചെയ്യുന്നവർക്കും വേണ്ടിയും നാം മുട്ടിപ്പായി പ്രാർത്ഥിക്കണം. പരിശുദ്ധമായ പാത്രിയർക്കാ സിംഹാസനവും കാതോലിക്കാസിംഹാസനവും അവയുടെ ആദ്യമുൻഗാമികളായ പരി. പത്രോസ് ശ്ലീഹായും തോമശ്ലീഹായും എപ്രകാരം വർത്തിച്ചിരുന്നുവോ അപ്രകാരം ഈ തലമുറയിലെ അവരുടെ പിൻഗാമികളും ആയി തീർന്ന് സ്നേഹവും പരസ്പര സഹായ സഹകരണങ്ങളും കൈമാറി ഒന്നെന്നപോലെ പരസ്പരം ഐക്യപ്പെട്ട് പെരുമാറുവാൻ ദൈവം തന്റെ കരുണയാൽ തന്റെ സഭയിൽ അത്ഭുതം പ്രവർത്തിക്കട്ടെ. മറ്റുള്ള എല്ലാ സഭാവിഭാഗങ്ങൾക്ക് വേണ്ടിയും നമുക്ക് പ്രാർത്ഥിക്കാം. കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥനയിൽ ചൊല്ലിയിരിക്കുന്നത് പോലെ പിതാവെ നീ എന്നിലും ഞാൻ നിന്നിലും ഏകമായിരിക്കുന്ന പ്രകാരം എല്ലാവരും നമ്മിൽ ഒന്നാകേണമെ എന്നുള്ള പ്രാർത്ഥന സഫലീകൃതമായി തീരുവാൻ ദൈവം തന്റെ കരുണയാൽ അത്ഭുതം പ്രവർത്തിക്കട്ടെ. ഒരു കാര്യത്തിൽ നാം വിശ്വസിക്കുന്നു. ഇന്നത്തെ എല്ലാ മഹാപുരോഹിതൻമാരുടെയും കർത്താതി കർത്താവായ ആ മഹാപുരോഹിതൻ സ്വർഗ്ഗത്തിൽ പിതാവിന്റെ വലത്ത് ഭാഗത്ത് ഇരുന്നു കൊണ്ട് എല്ലാവരെയും നോക്കി കണ്ട് അറിയുന്നു. ഇത് എല്ലാവരും ചിന്തിച്ചിരുന്നെങ്കിൽ എത്ര നല്ലതായിരുന്നു. ആരും ആ മഹാപുരോഹിതന്റെ ന്യായവിധിയിൽ തെറ്റി ഒഴികയില്ല

പരി. പരുമലതിരുമേനിയുടെ ദേവാലയ കൂദാശയും പെരുന്നാളും അടുത്ത് വരികയാണല്ലോ. വി. ദൈവമാതാവിലും ദൈവത്തിന്റെ എല്ലാ പരിശുദ്ധൻമാരിലും വിശിഷ്യാ പരി. പരുമലതിരുമേനിയുടെ മദ്ധ്യസ്ഥതയിലും ശരണപ്പെട്ട്കൊണ്ട് ഈ ഒക്ടോബർ മാസം 15 മുതൽ 26 വരെ എല്ലാവരും ഒരു പ്രത്യേക നോമ്പ് നോറ്റ് പ്രാർത്ഥിക്കണം. ഒരു അശുദ്ധനും അശുദ്ധയും നമ്മുടെ സഭയിൽ കാണപ്പെടരുത് സഭ ആകമാനം ഒരു സമർപ്പിത ജീവിതത്തിൽ ആത്മ സന്തോഷം കണ്ടെത്തുവാൻ ഇടയാകണം. അശുദ്ധമായ ജീവിതത്തിലൂടെ സഭയെ അധഃപതിപ്പിക്കരുത് എന്ന് സങ്കടപൂർവ്വം അറിയിക്കട്ടെ. വൈദീകരും ഈ പാവനമായ കർത്തവ്യത്തിൽ നിന്ന് വിമുക്തരല്ലെന്ന് ഓർപ്പിക്കുന്നു. ഈ യജ്ഞത്തിൽ സർവ്വരും സഹകരിക്കുകയും ദൈവം ഇടപെടാനുള്ള സാഹചര്യം സൃഷ്ടിക്കുകയുമാണാവശ്യം.

ദൈവഭക്തരെ ദൈവം കൈവിടുകയില്ല, നിശ്ചയമാണ്. പ്രാർത്ഥിപ്പിൻ, യാചിപ്പിൻ എന്നാൽ നിങ്ങൾക്ക് കിട്ടും, അന്വേഷിപ്പിൻ കണ്ടെത്തും, മുട്ടുവിൻ തുറക്കപ്പെടും എന്നരുളി ചെയ്ത കർത്താവ് ഈ സംരംഭത്തിൽ പ്രീതനായി നിങ്ങളെയും ബലഹീനനായ നമ്മെയും നമ്മുടെ സഭയെയും വിശുദ്ധീകരിച്ച് അനുഗ്രഹിക്കുമാറാകട്ടെ. എന്നാൽ ഈ കാലഘട്ടത്തിൽ ആരുടെയെങ്കിലും വിവാഹം നടത്തുവാൻ ഉറച്ചു പോയെങ്കിൽ അവരെ ശ്വാസം മുട്ടിക്കുവാൻ നാം ആഗ്രഹിക്കുന്നില്ല മാറ്റി വയ്ക്കുവാൻ ശ്രമിക്കണം. നിവർത്തിയില്ലയെങ്കിൽ അത് സസ്യഭക്ഷണത്തോടുകൂടി നടത്തുവാനും, അതിനോട് അനുബന്ധിച്ചുള്ള ക്രമീകരണങ്ങൾ ചെയ്യുന്നതിനും അനുവദിക്കുന്നു. എല്ലാവരും പ്രാർത്ഥനാപൂർവ്വം, ഒരുക്കത്തോടെ വി. കൂദാശയിലും പെരുനാളിലും വന്ന് സംബന്ധിച്ച് അനുഗ്രഹീതരാകണമെന്ന് താത്പര്യപ്പെടുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

**ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ**

# എം. ഒ. സി. പബ്ലിക്കേഷൻസ്

## ദേവലോകം - കോട്ടയം 38

സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ് ഒക്ടോബറിൽ നാല് കൃതികൾ പ്രസിദ്ധീകരിക്കുന്നു.

**1. വിശുദ്ധനാട്ടിൽ**

***- ഫാ. റ്റി. ജെ. ജോഷ്വാ*** **വില 50 രൂപ**

1974-ൽ യറുശലേമിൽ ഗവേഷണ പഠനത്തിന് പോയ ഫാ. റ്റി. ജെ. ജോഷ്വാ വേദപുസ്തകം, ചരിത്രം, പുരാവസ്തുരേഖകൾ എന്നിവയിൽ നിന്നും ശേഖരിച്ച വസ്തുനിഷ്ഠമായ വിവരണങ്ങൾ യറുശലേമിനെക്കുറിച്ചുള്ള ആധികാരികമായ ഈ പഠനം പുതിയ നിയമ പഠിതാക്കൾക്കും വേദപഠനം തയ്യാറാകുന്നവർക്കും ഉത്തമ റഫറൻസ് ഗ്രന്ഥമാണ്.

**2. പൗരസ്ത്യ വേദശാസ്ത്രദർശനങ്ങൾ**

***-(ഡോ. മാത്യൂസ് മാർ സേവേറിയോസ്)*** **വില 75 രൂപ**

പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങളുടെ പ്രൗഢമായ വിശകലനം കന്യകമറിയം, പരിശുദ്ധത്മാവ്, പ്രതീകങ്ങൾ വി. കുർബ്ബാന, എക്യുമെനിസം, സന്യാസപ്രസ്ഥാനം, ദേവാലയപ്രതിഷ്ഠ, ശെമ്മാശിനികൾ, സുറിയാനി സാഹിത്യ ചരിത്രം, വി. ഗീവറുഗീസ് സഹദ തുടങ്ങിയ വിവിധ വിഷയങ്ങളെക്കുറിച്ചുള്ള 24 ലേഖനങ്ങളുടെ സമാഹാരം. പൗരസ്ത ക്രിസ്തീയ സഭയുടെ വിശ്വാസ വീക്ഷണങ്ങൾ ആധികാരികമായി ഇതിൽ പ്രതിപാദിക്കുന്നു.

**3. മലയാള സാഹിത്യത്തിൽ പരുമലതിരുമേനി:**

***- ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ*** **വില 45 രൂപ**

മലയാള സാഹിത്യത്തിലും കേരളചരിത്രത്തിലും പരുമല തിരുമേനിയുടെ സ്ഥാനം നിർണ്ണയിക്കുന്ന പഠനഗ്രന്ഥം. മലയാളത്തിന്റെ സൂര്യതേജസ്, ഗദ്യസാഹിത്യത്തിൽ പരുമല തിരുമേനി, പരുമല തിരുമേനിയുടെ എഴുത്തുകൾ, സാമൂഹ്യ നവോഥാന ദർശനങ്ങൾ തുടങ്ങി 10 അദ്ധ്യായങ്ങളിലായി പരുമല മാർ ഗ്രീഗോറിയോസിനെക്കുറിച്ചുള്ള സമഗ്രമായ പഠനവും ജീവചരിത്രവും അവതരിപ്പിക്കുന്നു. പരുമല തിരുമേനിയുടെ അപ്രകാശിത കൈയ്യെഴുത്തു പ്രതികൾ, കല്പനകൾ, ആദ്യകാല രചനകൾ എന്നിവ അടിസ്ഥാനമാക്കിയ ഗവേഷണ പഠനം.

**4. കുടുംബവേദി.......**

***-ഫാ. റ്റി. ജെ. ജോഷ്വാ*** **വില 30 രൂപ**

ആധുനിക കുടുംബജീവിതം ധന്യമാക്കുന്നതിനുള്ള രൂപരേഖ. കുടുംബപ്രശ്നങ്ങൾ അഭിമുഖീകരിക്കുവാനുള്ള കൗൺസലിംഗ് മാതൃകകളാണിതിൽ. മാതാപിതാക്കൾ, ഭാര്യാഭർത്താക്കന്മാർ, മക്കൾ എന്നിവർക്ക് പ്രത്യേകം പ്രത്യേകം നിർദ്ദേശങ്ങളും ഉണ്ട്.

## എല്ലാ അവസരത്തിലും പ്രിയപ്പെട്ടവർക്ക് സമ്മാനിക്കുവാൻ 'കുടുംബനിധി'

- ❏ വിവാഹം, പിറന്നാൾ, ഗൃഹപ്രവേശനം, പരീക്ഷയിൽ വിജയം, ഷഷ്ഠിപൂർത്തി, സപ്തതി എന്നിങ്ങനെ ഏത് അവസരത്തിലും പ്രിയപ്പെട്ടവർക്ക് കൊടുക്കുവാൻ ഏറ്റവും ഉത്തമ സമ്മാനം - കുടുംബനിധി (Family Treasure).
- ❏ വിവാഹ കൂദാശയ്ക്കു ശേഷം വധൂവരന്മാർക്ക് ഇടവകയുടെ സമ്മാനമായി നൽകാൻ ഏറ്റം ഉചിതമായത്.
- ❏ ആകർഷകമായ മൾട്ടികളർ ബ്ലോക്കിൽ തയ്യാറാക്കിയ 'കുടുംബനിധിയിൽ' വി. വേദപുസ്തകം വി. കുർബ്ബാനക്രമം, നമസ്ക്കാരക്രമം, കുടുംബാരാധനാക്രമം, പെരുന്നാൾ ശുശ്രൂഷാക്രമം (ഗീതങ്ങൾ), വിശ്വാസ പഠന ലഘുലേഖകകൾ, കുടുംബവേദി (ഫാ. റ്റി. ജെ. ജോഷ്വാ), എന്നി പുസ്തകങ്ങൾ

**വില 200 രൂപാ മാത്രം**

**സന്ദർശിക്കുക**  **പരുമലയിൽ കൗണ്ടർ**  **സന്ദർശിക്കുക**

പരുമല പെരുന്നാളിനോടും പരുമല പള്ളി കൂദാശയോടും അനുബന്ധിച്ച് പരുമലയിൽ എം. ഒ. സി. പബ്ലിക്കേഷൻസിന്റെ പ്രത്യേകം കൗണ്ടർ ഉണ്ടായിരിക്കും.

എം. ഒ. സി. യുടെ എല്ലാ പുസ്തകങ്ങളും അവിടെ നിന്നും ലഭിക്കുന്നതായിരിക്കും. ആകർഷകമായ കമ്മീഷനും....!

**ഫാ. കെ. എം. സഖറിയ**

**(എം. ഒ. സി. കമ്മിറ്റി സെക്രട്ടറി)**




# സുൽത്താൻ ബത്തേരിയിൽ ഭദ്രാസന ആശുപത്രി

മലങ്കര ഓർത്തഡോക്സ് സഭയുടെ പിന്നോക്ക ഭദ്രാസനങ്ങളിലൊന്നായ സുൽത്താൻ ബത്തേരി ഭദ്രാസനം ജീവകാരുണ്യ പ്രവർത്തനത്തിന് മാതൃകയാകുന്നു. വയനാടിന്റെ പിന്നോക്കാവസ്ഥയും, ആധുനിക ചികിത്സാരീതികളുടെ അപര്യാപ്തതയും സാധാരണ ജനങ്ങളുടെ ആരോഗ്യത്തെ കാര്യമായി ബാധിക്കുന്നു. ആദിവാസി, ഗിരിവർഗ്ഗ മേഖകൾ കൂടുതലുള്ള പ്രദേശവുമാണ് വയനാട്. മദ്ധ്യതിരുവിതാംകൂറിൽ നിന്നും. തെക്കൻ കേരളത്തിൽ നിന്നുമുള്ള കുടിയേറ്റക്കാരാണ് വയനാട്ടിലെ ക്രിസ്ത്യാനികൾ. സാമ്പത്തികമായ വളർച്ച ഒരു ന്യനപക്ഷം നേടിയെങ്കിലും ഭൂരിപക്ഷവും അധ്വാനശീലരായ സാധാരണക്കാരാണ്. ഇവരെ അധഃപതനത്തിലേക്ക് തള്ളിവിടുന്ന മദ്യ വിപത്ത് കൊടികുത്തിവാഴുകയാണിവിടെ. സഭയും പ്രസ്ഥാനങ്ങളും മുൻകൈ എടുത്ത് പ്രവർത്തിക്കേണ്ട മേഖലയിൽ, ഭദ്രാസന മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ ഒരു മാനസിക രോഗ ചികിത്സാ കേന്ദ്രം ആരംഭിക്കുകയാണ്.

സൈക്കാട്രിക് സെക്ഷൻ, ഡി-അഡിക്ഷൻ സെന്റർ - കൗൺസിലിംഗ് സെന്റർ, കമ്മ്യൂണിറ്റി എക്സ്റ്റൻഷൻ വിഭാഗം, റീഹാബിലിറ്റേഷൻ സെന്റർ, ന്യൂറോളജി & ന്യൂറോ സർജറി വിഭാഗം; പ്രകൃതി ചികിത്സാ കേന്ദ്രം എന്നിങ്ങനെയാണ് ഈ കേന്ദ്രം വിഭാവനം ചെയ്യപ്പെട്ടിരിക്കുന്നത്.

ഭദ്രാസനത്തിന്റേതായി ബത്തേരി കെ. എസ്. ആർ. ടി. സി. ഗാരേജിന് സമീപത്തുള്ള ഒന്നേ മുക്കാൽ ഏക്കർ സ്ഥലത്ത് ആശുപത്രി പണിയുന്നതിനാണ് ഉദ്ദേശിക്കുന്നത്.

## ബാലസമാജം തിരുവല്ലാ ഡിസ്ട്രിക്ട് ഓർഗനൈസർ

മലങ്കര ഓർത്തഡോക്സ് ക്രിസ്ത്യൻ ബാലസമാജം തിരുവല്ലാ ഡിസ്ട്രിക്ട് ഓർഗനൈസറായി കുറ്റപ്പുഴ മാർ ഗ്രീഗോറിയോസ് ഇടവകാംഗമായ ബിജു ചെറിയാൻ മണലേത്തിനെ നിരണം ഭദ്രാസന ഇടവക മെത്രാപ്പോലീത്താ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് നിയമിച്ചു.

## യുവജനപ്രസ്ഥാനം സെക്രട്ടറി

കോട്ടയം: ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കോട്ടയം ഭദ്രാസന സെക്രട്ടറിയായി അമയന്നൂർ കാരാട്ടുകുന്നേൽ സെന്റ്. മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം ജേക്കബ് മണ്ണുംമൂടിനെ, ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിയമിച്ചു. വാകത്താനം ജേറുസലേം മൗണ്ട് ഹയർസെക്കൻഡറി സ്കൂൾ പ്ലസ്-ടു വിഭാഗം അദ്ധ്യാപകനായ ഇദ്ദേഹം മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി റിസേർച്ച് സ്കോളറും കാതോലിക്കേറ്റ്



ആൻഡ് എം. ഡി. സ്കൂൾ കോർപ്പറേറ്റ് മാനേജ്മെന്റിന്റെ മുഖപത്രമായ 'ജ്യോതിർഗമയുടെ' പത്രാധിപസമിതി അംഗവുമാണ്. മലയാള വിമർശനത്തിന്റെ പൂർവ്വ മുഖം എന്ന ഗ്രന്ഥത്തിന്റെ കർത്താവാണ്.

## പാരീഷ് മിഷൻ

കോട്ടയം: വൈദീക സെമിനാരി അദ്ധ്യാപകരുടേയും വിദ്യാർത്ഥികളുടേയും നേതൃത്വത്തിൽ ഡിസംബറിൽ ക്രിസ്തുമസ് അവധിക്കാലത്ത് ഇടവകകളെ കേന്ദ്രീകരിച്ച് പാരീഷ്മിഷൻ നടത്തുന്നു. താത്പര്യമുള്ള ഇടവകകൾ ബന്ധപ്പെടുക.

റോയി എം. ഫിലിപ്പ്
പാരീഷ് മിഷൻ സെക്രട്ടറി
ഓർത്തഡോക്സ്
തിയോളജിക്കൽസെമിനാരി
പി. ബി. നമ്പർ - 98
കോട്ടയം 686001

## ചികിത്സാ സഹായം

കാലം ചെയ്ത അഭി. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ നാമത്തിൽ പ്രവർത്തിച്ചു വരുന്ന "മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ ചാരിറ്റബിൾ ഫണ്ടിൽ" നിന്നും ചികിത്സാ സഹായം ആവശ്യമുള്ളവർ അപേക്ഷാഫാറത്തിന് സ്റ്റാമ്പ് പതിച്ച കവർ സഹിതം എഴുതുക.

സെക്രട്ടറി, മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ, ഓർത്തഡോക്സ് സെമിനാരി, പി. ബി. നമ്പർ 98, ചുങ്കം, കോട്ടയം, പിൻ-686001

പൂരിപ്പിച്ച അപേക്ഷാഫോറങ്ങൾ നവംബർ 15ന് മുൻപായി ലഭിച്ചിരിക്കണം.

## കൗൺസലിംഗ് കേന്ദ്രം ഉദ്ഘാടനം

മലങ്കര സഭാസുന്നഹദോസ് തീരുമാനപ്രകാരം ഭദ്രാസന കേന്ദ്രമായ സുൽത്താൻബത്തേരി നിർമ്മല ഗിരി അരമനയിൽ ജനങ്ങളുടെ മാനസിക സംഘർഷം ഒഴിവാക്കുന്നതിനാവശ്യമായ ഉപദേശങ്ങളും നിർദ്ദേശങ്ങളും നൽകുവാൻ തക്ക എല്ലാവിധമായ സൗകര്യങ്ങളോടും കൂടിയ കൗൺസലിംഗ് സെന്റർ അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനി ഭദ്രദീപം കൊളുത്തി ഉദ്ഘാടനം നിർവ്വഹിച്ചു.

മനഃശാസ്ത്ര വിദഗ്ദനായ റവ. ഡോക്ടർ ഒ. തോമസച്ചൻ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു.

റവ. ഡോക്ടർ ജോൺ പണിക്കർ, ഭദ്രാസന സെക്രട്ടറി ഫാ. തോമസ് പി. യോഹന്നാൻ പ്രൊഫ. എസ്സ്. നൈനാൻ എന്നിവർ പ്രസംഗിച്ചു.

സെന്ററിന്റെ ചുമതല നന്ദർ പുന്നൂസ് മോടിശ്ശേരി നിർവ്വഹിച്ചു.

## ത്രിദിന ക്യാമ്പ്

ബത്തേരി: ഭദ്രാസനത്തിലെ എല്ലാ പള്ളികളിലേയും സണ്ടേസ്കൂൾ അദ്ധ്യാപക ട്രയിനിംഗ് ക്യാമ്പ് നിർമ്മലഗിരി അരമനയിൽ സെപ്റ്റംബർ 11, 12, 13 തീയതികളിൽ നടത്തപ്പെട്ടു. ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമ്മീസിന്റെ അദ്ധ്യക്ഷതയിൽ നടത്തിയ യോഗത്തിൽ ഭദ്രാസന സെക്രട്ടറി. ഫാ. തോമസ് പി. യോഹന്നാൻ എല്ലാവർക്കും ആശംസകൾ നേർന്നു. റവ. ഡോ. ഒ. തോമസച്ചനും, റവ. ഡോ. ജോൺ പണിക്കരച്ചനും ക്ലാസുകൾക്ക് നേതൃത്വം നൽകി.

150 പ്രതിനിധികൾ സംബന്ധിച്ചിരുന്നു. സംബന്ധിച്ച എല്ലാ അദ്ധ്യാപകർക്കും സർട്ടിഫിക്കറ്റുകൾ നൽകി. ഭദ്രാസന സണ്ടേസ്ക്കൂൾ ഡയറക്ടർ ശ്രീ. പി. എം. തോമസ് നന്ദി യർപ്പിച്ചു.

# പരുമലയിൽ വിശുദ്ധിയുടെ വാസ്തു ശില്പം

*ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ*

**വി**ശുദ്ധിയുടെ സൗന്ദര്യം വിതറുന്ന വാസ്തുശില്പം പരുമലയിൽ പൂർത്തിയായി. വിശ്വപ്രസിദ്ധവാസ്തുശില്പിചാൾസ് കൊറിയാണ് പഴമയും പുതുമയും സമന്വയിക്കുന്ന ഈ അപൂർവ്വ വാസ്തുശില്പം രൂപ കല്പന ചെയ്തിരിക്കുന്നത്.

ശതാബ്ദി പിന്നിട്ട പരുമല പള്ളിയാണിപ്പോൾ ആകർഷകമായ രീതിയിൽ പുതുക്കിപ്പണിഞ്ഞത്. പള്ളിയുടെ വിപുലീകരണത്തിന്റെ രൂപകല്പന 1988 ലാണ് ചാൾസ് കൊറിയ ആരംഭിച്ചത്. 1993-ൽ ചാൾസ് കൊറിയ നൽകിയ രൂപകല്പന പ. സുന്നഹദോസ് അംഗീകരിച്ചു. പള്ളിയുടെ നവോദ്ധാരണ പ്രവർത്തനങ്ങൾ 1995 മാർച്ച് 19-ന് ആരംഭിച്ചു. പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവയാണ് പുതിയ പള്ളിക്ക് തറക്കല്ലിട്ടത്.

## പള്ളിയുടെ ഘടന

ദീർഘകാലം ഈടുനിൽക്കത്തക്ക ഉറപ്പോടെയാണ് അസ്ഥിവാരവും പള്ളിയുടെ ഘടനയും നിർമ്മിച്ചിരിക്കുന്നത്. മണ്ണിനടിയിലേക്ക് 59 കോൺക്രീറ്റ് തൂണുകൾ അടിച്ചു താഴ്ത്തിയിട്ടുണ്ട്. ഓരോന്നും 35-44 മീറ്റർ താഴ്ചയിലാണ് സ്ഥാപിച്ചിട്ടുള്ളത്. തൂണുകൾക്ക് 10 മീറ്റർ താഴ്ചയായിരുന്നു പ്ലാനിൽ ഉണ്ടായിരുന്നത്. എന്നാൽ 10 മീറ്റർ താഴ്ചയിൽ ഉറപ്പുണ്ടായില്ല. അതിനാലാണ് 25-35 മീറ്റർ അധികമായി താഴ്ത്തിയത്. പള്ളിയുടെ ഘടന മുഴുവൻ കോൺക്രീറ്റാണ് ഇതിന് എം 20 മിക്സ് മിശ്രിതമാണ് ഉപയോഗിച്ചത്.

പുതിയ പള്ളിയിൽ 2500-ലധികം ആളുകൾക്ക് അകത്തുനിന്ന് ഒരു സമയം കുർബാനയിൽ സംബന്ധിക്കാം. അത്രയും പേർക്ക് പുറത്തുനിന്നും കുർബാന കാണാം. പള്ളിക്ക് 6 മീറ്റർ നീളവും വീതിയുമുള്ള പ്രധാനകവാടവും 8 മീറ്റർ നീളമുള്ള തടിയിലുള്ള മൂന്നു സ്ലൈഡിങ്ങ് കതകുകളുമാണുള്ളത് ഇവ പൂർണ്ണമായും തുറക്കുന്ന വിധത്തിൽ ട്രാക്കിലാണ് (സ്ലൈഡിംഗ് ഡോറുകൾ) ക്രമീകരിക്കുന്നത്. ആരാധനാ സമയത്ത് കതകുകൾ പൂർണ്ണമായും തുറക്കാം. അതിനാലാണ് അനവധിപേർക്ക് പുറത്തുനിന്ന് കുർബാന കാണുവാൻ കഴിയുന്നത്.

കബറിടവും അതിനോട് ചേർന്നുള്ള ഹാളും വടക്കുവശത്തെ മുറികളും പൊളിച്ചിട്ടില്ല. അവ മിനുക്കുപണികൾ നടത്തി ആകർഷകമാക്കിയിട്ടുണ്ട്.

## വൃത്താകൃതിയുള്ള പള്ളി

വൃത്താകൃതിയിലുള്ള പള്ളിയുടെ 16 മീറ്റർ നീളത്തിൽ വടക്കു തെക്കായി മൂന്നായി തിരിച്ചിട്ടുണ്ട്. കിഴക്കേ വൃത്താംശത്തിന് മുന്ന് മദ്ബഹായും പള്ളിമുറിയും ഉൾപ്പെടുന്നു. പടിഞ്ഞാറേ വൃത്താംശത്തിൽ വരാന്തയും നാടകശാലയുമാണ്. നടുവിലായിട്ടാണ് ആരാധകർക്കു നിൽക്കുവാനുള്ള ഹൈക്കലാ ക്രമീകരിച്ചിരിക്കുന്നത്.

പഴയപള്ളിയുടെ പ്രധാന ത്രോണോസ് നിലനിർത്തി ഇത് പുതിയ പള്ളിയുടെ വടക്കേ ത്രോണോസാക്കി. വിസ്തൃതമായ പ്രധാന മദ്ബഹായും തെക്കുവശത്ത് മറ്റൊരു മദ്ബഹായും ഉണ്ട്.

കബറിടം ഒഴികെയുള്ള ഭാഗങ്ങൾക്ക് 40 മീറ്റർ വ്യാസമുള്ള വൃത്താകൃതിയാണ്. പള്ളിക്ക് വീതി കുടുതലായതിനാൽ വിശ്വാസികൾക്ക് മദ്ബഹായോട് വളരെ അടുത്തുനിന്ന് കുർബാനയിൽ സംബന്ധിക്കാം. കബറിടത്തിന്റെ ദൃശ്യം പടിഞ്ഞാറോട്ടും ആക്കി. പടിഞ്ഞാറോട്ട് അഭിമുഖമായിരുന്ന കബറിടമുഖം 1910-ലാണ് അടച്ച് ഇടതു ത്രോണോസാക്കിയത്. ഇത് ഇപ്പോൾ പഴയസ്ഥിതിയിൽ പടിഞ്ഞാറോട്ട് അഭിമുഖമാക്കി ഭക്തജനങ്ങൾക്ക് പള്ളിക്കുള്ളിൽ വടക്കുവശത്തായിരുന്ന് കബറിടത്തെനോക്കി ധ്യാനിക്കുവാൻ സാധിക്കും.

## നാല് ഭീമസ്തൂപങ്ങൾ

പള്ളിയുടെ മേൽക്കൂര ബാരൽ കമാനാകൃതിയുള്ളതാണ്. പള്ളിക്കുള്ളിലെ തൂണുകൾ ആകർഷണീയത പകരുന്നു. ഒരു മീറ്റർ വ്യാസവും 12 മീറ്റർ ഉയരവുമുള്ള നാല് ഭീമസ്തൂപങ്ങളാണുള്ളത്. ഇത് മേൽക്കൂരയെ താങ്ങി നിർത്തിയിരിക്കുന്നു. ഈ സ്തൂപങ്ങളാണ് പള്ളിക്ക് ആകർഷണവും പള്ളി ഘടനയ്ക്ക് ശക്തിയും പകരുന്നത്.

മദ്ബഹായുടെ മേൽക്കൂരഭാഗത്തിന് 18 മീറ്ററും വശങ്ങളിൽ നാലു മീറ്ററും ഉയരമുണ്ട്. ഹൈക്കലായുടെ മേൽക്കൂര കോൺക്രീറ്റിലുള്ള അർദ്ധകൂർണ്ണാകൃതിയായ ത്രിമാന രൂപമാണ്.

പഴയപള്ളി 1995 സെപ്തംബറിൽ പൊളി[illegible] ആരംഭിച്ചു. തുടർന്ന് ആരാ[illegible]ിയുടെ കിഴക്കു വശത്ത് നിർമ്മിച്ച താൽക്കാലിക ചാപ്പലിലേക്ക് മാറ്റി. പള്ളിയുടെ പൊളിച്ചെടുത്ത സാധനസാമഗ്രഹികൾ ഉപയോഗിച്ച് വടക്കുവശത്തായി "പള്ളിമേട" (ബിഷപ്പ്ഹൗസ്) യും പരുമല മാർ ഗ്രീഗോറിയോസ് ആശുപത്രിയിൽ ഒരു ചാപ്പലും പണിതു. ആധുനിക സജ്ജീകരണങ്ങളോടെയുള്ള പള്ളിമേട ഇരുനിലയാണ്, ഇരുനിലകളിലും ഓരോ ഹാളുണ്ട്. പത്തുമുറികളും ഇത് സഭയിലെ മെത്രാപ്പോലീത്തന്മാർക്ക് താമസിക്കുവാനുള്ളതാണ്. പുതിയ പള്ളിയുടെ കൂദാശയുടെ കൂടെ ഇതിന്റെ കൂദാശയും നടത്തും.

പള്ളിയിൽ പുതിയ മണിമാളികയും പണിഞ്ഞു. ഇതിന് പതിനാലേകാൽ മീറ്റർ നീളമുണ്ട്. പരുമല പള്ളിയിലെ പഴയ മണി തന്നെയാണ് പുതിയ മണിമാളികയിൽ ഉപയോഗിക്കുന്നത്.

## പള്ളിയുടെ ശില്പഭംഗി

പള്ളിയുടെ ശില്പഭംഗി ആകർഷകമാക്കുന്നതിനായി പുതിയ പള്ളിക്കും കബറിട ഭാഗങ്ങളും ഏഴര മീറ്റർ പൊക്കമുള്ള ഭിത്തികൂട്ടി സമന്വയിപ്പിച്ചു. ഈ ഹാളിൽ നിന്ന് പുതിയ പള്ളിയിലേക്ക് പ്രത്യേക വാതിൽ നിർമ്മിച്ചിട്ടുണ്ട്.

പുതിയ പള്ളിയുടെ വടക്കു പടിഞ്ഞാറായി നാലര മീറ്റർ പൊക്കത്തിൽ പ്ലാറ്റ്ഫോം പണിഞ്ഞിട്ടുണ്ട്. പെരുന്നാൾ ദിവസങ്ങളിൽ തിരുമേനിമാർ വാഴ്‌വ് കൊടുക്കുവാനാണിത്. സഭയിലെ എല്ലാ തിരുമേനിമാർക്കും ഇവിടെ നിന്ന് വാഴ്‌വിൻ പങ്കുചേരാം.

സാധാരണ പള്ളികളെല്ലാം വീതി കുറവും നീളം കൂടിയതുമാണ്. പരുമലയിലെ പുതിയ പള്ളിക്ക് വീതി കൂടുതലും നീളം കുറവുമാണ്. വീതി കൂടുതലായതിനാലാണ് വലിപ്പം തോന്നിക്കാത്തത്. 40 മീറ്റർ വ്യാസമുള്ള വൃത്താകൃതിയുള്ളതാണ് പുതിയപള്ളി.

## ആകാശ ജനാലകൾ

പള്ളിക്കുള്ളിലെ പ്രാകാശ സംവിധാനം ഏറെ ആകർഷകമാണ്. 2.60 മീറ്റർ വ്യാസമുള്ള വൃത്താകൃതിയിലുള്ള നാല് 'ആകാശജനാലകൾ' അത്യപൂർവ്വമായ ശിൽപഭംഗി പകരുന്നു. ഇത് പുറത്തേക്ക് തള്ളി

നിൽക്കുന്നു. മദ്ബഹായുടെ പിന്നിലുള്ള ഭിത്തിയിലും വെളിച്ചം കടന്നുവരാനുള്ള ക്രമീകരണമുണ്ട്. മേൽക്കൂരയിലെ ആകാശ ജാലകത്തിലൂടെ ഒഴുകിയെത്തുന്ന പ്രകാശം മദ്ബഹായ്ക്കു പിന്നിലെ ഭത്തിയിൽ തട്ടി കുരിശിനെ പ്രോജ്വലിപ്പിക്കുന്നു. ഇത് സ്വർഗ്ഗത്തുനിന്നെത്തുന്ന വരപ്രസാദത്തിന്റെ അപൂർവ്വദൃശ്യമായിത്തീരുന്നു.

മദ്ബഹായുടെ മുകളിൽ സ്ഥാപിച്ചിരിക്കുന്ന കുരിശ് ആറ് മീറ്റർ പൊക്കമുള്ളതാണ്. പള്ളിയുടെ ഘടനയുമായി ചേരണമെങ്കിൽ ഇത്രയും വലിപ്പമുള്ള കുരിശുവേണം. വളരെ ദൂരത്തുനിന്നും ഈ കുരിശു കാണാം. പള്ളിയുടെ പ്രവേശനമുഖത്തുള്ളത് പുതിയതായി വിഭാവനം ചെയ്ത 'പരുമല കുരിശാണ്'.

വേദശാസ്ത്രചിന്തകൾ സമന്വയിപ്പിച്ചാണ് പുതിയ പള്ളിയുടെ ശിൽപ്പം രൂപകല്പന ചെയ്തത്. പള്ളിക്കുള്ളിലെ നാലു സ്തൂപങ്ങൾ സഭയുടെ അടിസ്ഥാനമായ നാലു സുവിശേഷങ്ങളുടെ പ്രതീകമായിരിക്കും. പള്ളി ക്രിസ്തുവിന്റെ ശരീരവും സ്വർഗ്ഗത്തിലേക്കുള്ള ഗോവേണിയുമാണ്. വൃത്താകൃതി സഭയുടെ സാർവത്രികതയെ പ്രതിനിധീകരിക്കുന്നു.

## അലങ്കാര ചിത്രങ്ങൾ

അമേരിക്കയിൽ നിന്നും ഇറക്കുമതി ചെയ്ത സ്റ്റൈയിൽസ് ഗ്ലാസ്സാണ് കിഴക്കും പടിഞ്ഞാറുമുള്ള ഭിത്തികൾ അലങ്കരിക്കാൻ ഉപയോഗിച്ചിരിക്കുന്നത്. ഇതിൽ പ്രാവ്, മയിൽ, മത്സ്യം, കുന്തം, മട്ടം, എന്നിവയുടെ രൂപകല്പനയുണ്ട്. ചിത്രകലയിൽ മത്സ്യം പഴയ ക്രിസ്തീയ പ്രതീകവും പ്രാവ് പരിശുദ്ധാത്മാവിനെയും മയിൽ ദീർഘായുസ്സിനേയും കുറിക്കുന്നു. കുന്തവും മട്ടവും ഭാരതത്തിന്റെ അപ്പോസ്തോലനായ തോമ്മാ ശ്ലീഹായുടെ പ്രതീകമാണ്. പള്ളിയുടെ കിഴക്കേ ഭിത്തിയിൽ മുകളിലായി സ്റ്റൈയിൽസ് ഗ്ലാസ്സിൽ ത്രിത്വത്തിന്റെ ചിത്രം നൽകിയിട്ടുണ്ട്. ഇത് പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നിവയെ സൂചിപ്പിക്കുന്നു.

ആഗോള പള്ളികളുടെ വാസ്തുശിൽപ്പ ശൈലിയിൽ പരുമലപള്ളി ഒരു രജതരേഖയായിത്തീരുമെന്ന് പരുമല പള്ളിപണിയുടെ മുഖ്യചുമതല വഹിച്ച റിട്ട. ചീഫ് എൻജിനീയർ എ. എം. മാത്യു അടങ്ങപുറം പറഞ്ഞു. ഓർത്തഡോക്സ് സഭയുടെ ആർക്കിടെക്ട് എൻജിനീയറിംഗ് ബിൽഡിംഗ് വിഭാഗത്തിന്റെ ഡയറക്ടറാണ് ഇദ്ദേഹം.

പരുമലപള്ളിയുടെ രൂപശിൽപ്പം ക്രൈസ്തവ പാരമ്പര്യം, ചരിത്രം, സാംസ്ക്കാരികം എന്നിവയുടെ പ്രതിഫലനമാണ്. പള്ളി 15,000 ചതുരശ്ര അടിയുണ്ട്. മദ്ബഹായുടെ ഭിത്തിയിലുള്ള ഐക്കൺ വരച്ചത് ഇന്ത്യോനേഷ്യക്കാരൻ ചരിത്രകാരൻ ബോറീസ് സത്യവാനാണ്.

## ചെലവ് : മൂന്നരകോടി

1895 ജനുവരി 27 ന് പരുമല മാർ ഗ്രീഗോറിയോസ് തിരുമേനി കൂദാശചെയ്ത പള്ളിയാണിപ്പോൾ മൂന്നരകോടി രൂപാ ചെലവിൽ പുതുക്കിപ്പണിതത്. ഇതിന്റെ കൂദാശ 2000 ഒക്ടോബർ 27,28 തീയതികളിൽ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിൽ നടത്തും.

വിശുദ്ധ പത്രോസ്-പൗലോസ് ശ്ലീഹന്മാരുടെ നാമത്തിലുള്ള പരുമല പള്ളിയിൽ പരുമല മാർ ഗ്രീഗോറിയോസ് (1848 -1902) യുയാക്കീം മാർ ഈവാനിയോസ് (1858-1925) എന്നിവരുടെ കബറിടവും സ്ഥിതി ചെയ്യുന്നു. പരുമല തിരുമേനിയെ 1947 നവംബർ 2-ന് പരിശുദ്ധനായി പ്രഖ്യാപിച്ചു.

## പുത്തൻ അനുഭൂതി

പരുമല പള്ളി തീർത്ഥാടകരുടെ പുണ്യസങ്കേതമായി വളർന്നു. ജാതിമതഭേദമെന്യേ അനേകർക്ക് ആദ്ധ്യാത്മീക സായൂജ്യം പരുമലയിൽ നിന്നും ലഭിക്കുന്നു. കേരളത്തിൽ പദയാത്രയായി ഏറ്റവും കൂടുതൽ തീർത്ഥാടകരെത്തുന്ന പുണ്യകേന്ദ്രവും പരുമലയാണ്.

ഇപ്പോൾ ചാൾസ് കൊറിയായുടെ ശിൽപ്പ വൈദഗ്ധ്യം പരുമലയിൽ ആദ്ധ്യാത്മീകതയുടെ പുത്തൻ അനുഭൂതിയും പകരുന്നു. ❑

## ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

**സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626 ഫോൺ: 0479-312266, 312465**

**ഗിവ്സൈറ്റ് പ്രോജക്ട്**

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് കഴിഞ്ഞ വർഷം ആരംഭിച്ചതാണ് `Give Sight Project'.

സന്മനസ്സുള്ള ആർക്കും `Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

നേത്രചികിത്സാക്യാമ്പ്: ക്രിസ്റ്റഫൽ ബ്ലൈൻഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്രചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

**ഗിവ് ലൈഫ് പ്രോജക്ട്:**

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാകേന്ദ്രംകൂടി ആരംഭിച്ചിട്ടുണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തിമൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയും തുടർന്ന് ഒരു വർഷത്തെ തുടർപരിപാടികൾക്കുംകൂടി ഏകദേശം 2500/- രൂപ ചിലവുവരും. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689 626

# ബൈബിൾപഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി–682 308

### യോഹന്നാൻ എഴുതിയ ഒന്നാം ലേഖനം (അദ്ധ്യായം 4, 5)

### ചോദ്യം

1. ദൈവാത്മാവിലുള്ള പ്രവചനം ഏത്?
2. സ്നേഹിക്കുന്നവന്റെ മേന്മ എന്തെല്ലാം?
3. ദൈവത്തിനു മനുഷ്യരോടുള്ള സ്നേഹം പ്രത്യക്ഷമാക്കിയത് എങ്ങനെ?
4. ദൈവാത്മാവിനാൽ നാം എന്താണ് അറിയുന്നത്?
5. ദൈവസ്നേഹത്തിന്റെ പ്രായോഗികതയെ വെളിപ്പെടുത്തുന്ന വാക്യം എഴുതുക?
6. ആരാണ് ലോകത്തെ ജയിക്കുന്നവൻ?
7. സാക്ഷ്യം പറയുന്ന മൂവർ ഏതൊക്കെ?
8. യേശുവിനോടുള്ള അപേക്ഷ നമുക്കു ലഭിച്ചു എന്നു നാം അറിയുന്നത് എങ്ങനെയാണ്?
9. ദൈവത്തിൽ നിന്നു ജനിച്ചവൻ പാപം ചെയ്യാതിരിക്കുവാൻ എന്തു ചെയ്യണം?
10. ദുഷ്ടന്റെ അധീനതയിൽ കിടക്കുന്നത് എന്താണ്?

### ജൂലൈ ലക്കത്തിലെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ

1. നീതിമാനായ യേശുക്രിസ്തു എന്ന കാര്യസ്ഥൻ. (2:1)
2. തെറ്റ്. യേശുക്രിസ്തു നമ്മുടെ പാപങ്ങളുടെ പ്രായശ്ചിത്തം ആകുന്നു; നമ്മുടെതിന് മാത്രം പ്രായശ്ചിത്തം അല്ല; സർവ്വലോകത്തിന്റെ പാപത്തിനും തന്നെ. (2:2)
3. യേശു നടന്നതുപോലെ നടക്കുന്നവനായിരിക്കണം. (2:6)
4. വെളിച്ചത്തിൽ ഇരിക്കുന്നു എന്നു പറയുകയും സഹോദരനെ പകെക്കുകയും ചെയ്യുന്നവൻ. (2:10)
5. ദൈവേഷ്ടം ചെയ്യുന്നത് എന്നേയ്ക്കും നിലനില്ക്കും. (2:17)
6. പിതാവിനെയും പുത്രനെയും നിഷേധിക്കുന്നവൻ തന്നേയാകുന്നു എതിർ ക്രിസ്തു. (2:22)
7. ദൈവമക്കൾ എന്ന പദവി. (3:1)
8. ദൈവപുത്രനായ ക്രിസ്തു. (3:8)
9. നാം അന്യോന്യം സ്നേഹിക്കണം. (3:11)
10. കായീന്റെ പ്രവൃത്തികൾ ദോഷവും സഹോദരന്റേത് നീതിയുള്ളതുകൊണ്ടത്രേ. (3:12)
11. സഹോദരന്മാർക്കുവേണ്ടി തന്റെ പ്രാണനെ വച്ചുകൊടുക്കുന്നതിലൂടെ യഥാർത്ഥ സ്നേഹം തിരിച്ചറിയാം. (3:16)

## പരുമലയിൽ മലങ്കരസഭയുടെ ഓഫീസ്

പുതുക്കിപ്പണിത പരുമല ദേവാലയത്തിന്റെ കൂദാശയോടനുബന്ധിച്ചും പ. പരുമലതിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചും ഒക്ടോബർ 26 മുതൽ നവംബർ 2 വരെ പരുമലയിൽ മലങ്കരസഭയുടെ ഓഫീസ് പ്രവർത്തിക്കുന്നതാണ്.

വരിസംഖ്യ/കുടിശിക അടയ്ക്കുന്നതിന് സൗകര്യം ഉണ്ടായിരിക്കും. നവംബറിനു ശേഷം കുടിശികയായിരിക്കുന്നവർക്ക് മേലിൽ മാസിക അയയ്ക്കുന്നതല്ല. ദയവായി പണമടയ്ക്കുവാൻ വരുന്നവർ നിങ്ങളുടെ രജിസ്റ്റർ നമ്പർകൂടി കൊണ്ടുവരേണ്ടതാണ്

പരുമലപള്ളി കൂദാശാ സപ്ലിമെന്റ് ഒക്ടോബർ 27–ാം തീയതി പരുമലയിൽ വിതരണം ചെയ്യുന്നതാണ്.

# Indian Christianity in the Gulf- a quest for identity and recognition (II)

Fr. Dr. Abraham Oommen

## Religious Identity

What does the presence of the Church mean to them generally and the presence of their own churches particularly?

All throughout the Gulf, with the exception of Saudi Arabia, Indian Christians have got worshipping centres, some large and beautiful churches. I could not get the statistics of each congregation. Perhaps that can be taken in this meeting. In Kuwait, among the expatriates we find 160-180,000 Christians of whom 50% are Catholics. The rest is a mix of Orthodox and Protestant. Arab Christians may number a total of 40-60,000. Approximately 200 Kuwaiti citizens are Christians- and are recognized by the Govt. as such. Some have very high positions in the Government - like the Kuwaiti Ambassador to Japan. Majority of Christians in Kuwait are of Asian stock.

Migrant churches are alive; vibrant with activities. Sunday school, ladies wing, youth wing, organized charity etc., In Kuwait the NECK premises are used by 40 congregations. Worshippers stand in Q., reaching the church hours before the service. The presence of their church gives them some homely feeling, preserves their identity. Occasionally some help by way of money, guidance fellowship etc. Common fund raising festivals by all churches. If the churches were not there, the migrants would have been psychologically and spiritually more impoverished. At the time of death, illness, accidents etc. the presence of the church makes a difference. Religious activities can to a certain extent fill the gap of families by giving emotional satisfaction and by giving companionship.

People are willing to pool in their resources for any worthy cause. Lief writes, "The church leaders can tell about an endless number of people who seek new jobs, justice where wrong has been done; financial help-because everything has gone wrong. From ordinary people there is a lot Samaritan help provided to those in need - and several friends help friends". Many churches/congregation provide `helping - hands - however there is no joint ecumenical effort except the ECC in Bahrain. Any `collective theological reflection' among the church leaders is yet to begin.

The migrants seems to have some faulty concept of church. Church should be a place where people can relax, the tensions can be released. Often the Gulf Churches are just the opposite. Instead of being a heaven, they become pandemonium, a real hell. Unfortunately in the Gulf churches there are severe power struggle. I was told by somebody that in the office or the working place, they cannot behave as they like. In the house also they cannot. Only in the church they can make a scene. Thus originated the phrase "Palliyil paranjal mathi" "Say it in the church"-severe consequences or punishment outside but everything is permitted in the church. In the home parishes families are known and sometimes related to each. So people will be careful. Here there are no such soft corners. Nobody is obliged to anybody. We can find several groups of Christians in the Gulf: 1) Those who have no connections with the church. To this group belong both highly placed who 'have no time' and the poor who cannot afford to pay for the church membership 2) Those who would come to the church regularly but no other involvement. They have no share in the actual running of the church. 3) Those who come only for committees and general body meetings. For them church is just lke any other institution 4) Some who are very much involved in the church but would like to see that all other follow their concepts. If anybody is against their will, they would see that he/she is expelled. 5) Those who mingle with 'charismatic groups more 'hot' spirituality. (we will come to this in the next talk) 6) Those who are concerned with charity projects only. The charity has become the most uncharitable thing among Christians in the Gulf. A lot of rivalries and exploitation on the basis of charity which may be called "the charity syndome." Sometimes the charity is given for the benefit of the giver. Most often it does not go to the deserved. There are charity rackets in Kerala.

## Church in India and her members in Gulf

What are the objectives and policies of the churches in India concerning their Chiristians in Gulf?

Practically nothing. People in India are seeing the Gulf Indians as Karava pasu milchcow from whom money can be easily obtained. The treatment of the people from Kuwait by the people in Kerala, even one's own families during the time of Iraqi invasion, was really horrible. The Church did offer some helf for the victims of Invasion. But there is no continuing care for the families of the workers in the Gulf by the church. Children studying in India have no body to care for. The old parents are not attended. Many are cheated by agents and have been caught in debt traps. Even churches exploit by way of huge donations, fines etc. All churches in Gulf are made and are run with their own funds. The churches in India have not done anything for the establishment of these churches. But they expect the Gulf parishes to meet all the expenses of the native parishes which are sometimes quite unnecessary and extravagant. What can be done? The most important thing is to educate them

in their own country by way of seminars, leaflets etc. Why migration? Socail and structural analysis as well as theological and spiritual reflection are necessary. Bible study materials and liturgy specially for the migrants and their families. Possible pastoral action to support these. One necessary thing is missing. The voice back at home-as it ought to come-from those who have been mistreated and from all those who have failed. But who dares to speak out about failures in public especially when so many have a very real success story to tell? In the sending countries, the churches should take a major role in providing information, accompanying them in decision making and giving pastoral care for the families and facilitating the reentering process. Advocacy and networking among the churches, among the NCCs can be very beneficial. MECC Gulf Office's proposed "Guidelines for Migrant Workers" would be very helpful.

### Christians and Other Faith Communities in the Gulf

What consequences do the experience of Christians living together with Muslims in India have on their life in the Muslim Societies in the Gulf?

The concept of the People of God should give us a new self understanding. A culture of dialogue fellowship should develop in the new century. In India dialogu is not an ideological quest but an existential reality. People live in the pluralistic atmosphere. There is co-operation and interaction among all the religions. The situation in Gulf is quite different. Any dialogue is viewed with suspicion and has a counter effect. Christian evangelization is a great crime but aggressive propaganda by the Muslims even among the Indians is encouraged. Still a lot of intermingling between Indian Muslims and other communities during Iftar parties and other festivals. Language is a real barrier for the interaction with the Arabs.

### Conclusion

When we think of our identity and recognition we should bring to our mind the self understanding of the early Christians. Persecuted, discriminated, but never dejected or sad. Not the victims or the underdogs but conquerors and the masters of the situations. Christianity was Illicito religio illegal religion in the Roman Empire. I do not know of any time and any place in history where a real Christian is recognized fully by the world. Christians were not eager to have this recognition because their self understanding was that of a pilgrim community. The church is the stranger in this world. "We are all part of Migrant church one which is, a pilgrim church in exile, where it is more important to live in solidarity with those in our midst who are the very face of the church in world than to be a member of this or that denomination." says a church worker in the Gulf. We are waiting for the world to come. Heb. 11:13-39. We are in the world but not of the world. Jn. 17:14. All through the centuries, in different parts of the world, the Christian self understanding or identity has been put to test. Twentieth Century Arabian Gulf is no exception. 

കൗൺസലറുടെ പംക്തി

# വി. മാതാവിനോടുമാത്രമുള്ള ഭക്തി?

ഫാ. ഡോ. ഒ. തോമസ്

*ചോദ്യം: എന്റെ ഭർത്താവ് പള്ളി ആരാധനയിൽ സംബന്ധിക്കാറില്ല വി. കുർബ്ബാന വർഷത്തിൽ ഒരിക്കൽ പോലും അനുഭവിക്കയില്ല. വീട്ടിൽ പ്രാർത്ഥനയുടെ സമയത്ത് അതിൽ സംബന്ധിക്കും എന്നാൽ ഒന്നും പ്രാർത്ഥിക്കാറില്ല. എന്നാൽ പ. മാതാവിനോട് വളരെ ഭക്തിയാണ്. എവിടെ യാത്രതിരിച്ചാലും മാതാവേ കാത്തുകൊള്ളണമെ എന്നു മാത്രം പ്രാർത്ഥിക്കും. യേശുക്രിസ്തുവിനോട് ഒരു ഭക്തി കാണിക്കുന്നേയില്ല. എട്ടുനോമ്പ് ഭക്തിയായി ആചരിക്കും പള്ളി ആരാധനയിൽ സംബന്ധിക്കാത്തതിനും വി. കുർബാന അനുഭവിക്കാത്തതിനും ഞാൻ വഴക്കുപറഞ്ഞു തർക്കമുണ്ടാകാറുണ്ട്. എന്തുപറഞ്ഞാലും എന്റെ മാതാവ് എന്നെ കാത്തുകൊള്ളും എന്ന മറുപടിയല്ലാതെ ഒരു മാറ്റവുമില്ല. എനിക്ക് ഇതിൽ വളരെ വിഷമമുണ്ട് ഞാൻ എന്തു ചെയ്യണം.*

**ഷീല കൊല്ലകടവ്**

ഉത്തരം: നമ്മുടെ ആത്മീയതയുടെ കേന്ദ്രം ആരാധനയും, വി. കുർബ്ബാനാനുഭവവും ആണ്. അത് ഉപേക്ഷിച്ചതുകൊണ്ട് മാതാവിനോടുള്ള ഭക്തിയിൽ മാത്രം ഒതുങ്ങി നിൽക്കുന്ന നിങ്ങളുടെ ഭർത്താവിന്റെ രീതി തീർച്ചയായും വേദനാജനകമാണ്. എന്നാൽ ഇതേച്ചൊല്ലി വാദപ്രതിവാദത്തിലേർപ്പെടുകയും. രോഷപ്രകടനങ്ങൾ നടത്തുകയും ചെയ്യുന്നതുകൊണ്ട് പ്രയോജനമുണ്ടോ എന്ന് ശാന്തമായി ചിന്തിക്കുക. അതോടൊപ്പം 'ഒന്നുമില്ലാത്തതിനേക്കാൾ അല്പമെങ്കിലുമുള്ളത് നന്ന്' (Something is better than nothing) എന്ന പ്രമാണമനുസരിച്ച് ഭർത്താവിൽ അല്പമെങ്കിലുമുള്ള ഭക്തിയുടെ നന്മയെ അംഗീകരിച്ചു കൊണ്ട് അതിൽ നിന്ന് കൂടുതൽ ഉയരങ്ങളിലേക്കു വളർത്താൻ സഹായിക്കുന്നതല്ലേ നല്ലത് എന്നു ആലോചിക്കുക. അല്പമുള്ളതിനെ പുച്ഛിച്ചും നിന്ദിച്ചും അതും കൂടി നഷ്ടപ്പെടുത്താൻ ഇടയാകുന്ന സാഹചര്യം ഒഴിവാക്കാനാണ് ശ്രമിക്കേണ്ടത്. പലരുടെയും ഭക്തിയും ദൈവശാസ്ത്രവും തമ്മിൽ ബന്ധമുണ്ടാകണമെന്നില്ല. സുരക്ഷിതത്വബോധവും ആവശ്യങ്ങൾ നിർവഹിക്കപ്പെടുന്നതും, കഷ്ടങ്ങളിൽ നിന്നു രക്ഷപെടുന്നതുമൊക്കെയാണ് മിക്കവരുടെയും ദൈവാശ്രയബോധത്തിന്റെ ലക്ഷ്യം. ദൈവസ്വഭാവത്തിൽ വളരുന്ന മറ്റുള്ളവർക്കു വേണ്ടിത്യാഗം സഹിച്ച് ക്രൂശു വഹിക്കുന്ന ആത്മീയ തലമൊന്നും അധികം പേരും സ്വായത്തമാക്കുന്നില്ല. സാധാരണ ഗതിയിൽ ദൈവാശ്രബോധത്തിൽ നിന്നു പ്രതീക്ഷിക്കുന്ന കാര്യങ്ങൾ നിങ്ങളുടെ ഭർത്താവിന് മാതാവിനോടുള്ള ഭക്തിയിൽ നിന്ന് ലഭിക്കുന്നതാവാം. അത് തൃപ്തികരമായതുകൊണ്ടാവാം ആത്മീയ, ജീവിതത്തിന്റെ മറ്റു തലങ്ങളിലേക്ക് പ്രവേശിക്കുവാൻ അയാൾക്കു സാധിക്കാതെ പോയത്. ഇതിൽ നിന്നു വ്യത്യസ്തമായ സഭാ വിശ്വാസത്തിനനുസരിച്ച് ഭക്തിജീവിതം നയിക്കുന്നവരുടെ ജീവിതത്തിലും കാര്യമായ മാറ്റങ്ങൾ ഒന്നും അയാൾ ദർശിക്കുന്നുണ്ടാവില്ല. ഇവിടെയാണ് നിങ്ങളുടെ ഉത്തരവാദിത്വം നിൽക്കുന്നത്. തൽക്കാലം ഭർത്താവിന്റെ ഭക്തിതുടരുവാൻ അയാളെ അനുവദിക്കുക അതിനെ നിന്ദിക്കുകകയും കളിയാക്കുകയും ചെയ്യരുത്. ക്രിസ്തുവിൽ കേന്ദ്രീകൃതമായ ഭക്തിജീവിതത്തിന്റെ സദ്ഫലങ്ങൾ വാക്കുകളിൽ കൂടിയല്ലാതെ പ്രവൃത്തിയിൽക്കൂടെ തെളിയിക്കുവാൻ നിങ്ങൾക്കു സാധിക്കണം. ഇഷ്ടപ്പെടാത്തവരേയും, ശത്രുവിനെയും കൂടി സ്നേഹിക്കുന്ന അവസ്ഥയിലേക്കുള്ള വളർച്ചയാണ് ക്രിസ്തുവിൽ കേന്ദ്രീകൃതമായ ഭക്തിയുടെ യാഥാർത്ഥ പ്രതിഫലനം. നിങ്ങളിൽ നിന്ന് ഭർത്താവിന് ഇത് ലഭിക്കാറുണ്ടോ എന്ന് സ്വയം പരിശോധിക്കണം. ആരാധനയുടെയും വി. കുർബാനാനുഭവത്തിന്റെയും സദ്ഫലങ്ങൾ നിങ്ങളുടെ കുടുംബ സാമൂഹ്യ ബന്ധങ്ങളിൽ നിഴലിക്കുന്നുണ്ടോ എന്നും സ്വയം ചോദിക്കണം. ഒരു പക്ഷേ ഈ കാര്യത്തിലുള്ള നിങ്ങളുടെ കർക്കശ്യം അതിരു കവിഞ്ഞു പോയെങ്കിൽ വിപരീത ഫലമേ ഉളവാകൂ. ഭർത്താവിനെ ഇപ്പോൾ ആയിരിക്കുന്ന അവസ്ഥയിൽ സ്നേഹിക്കുകയും അംഗീകരിക്കുകയും ചെയ്യുക. നല്ല കാര്യങ്ങളെ പുകഴ്ത്താനും മടികാണിക്കരുത്. വഴി തെറ്റിയവൻ തിരിച്ചു വരണമെ എന്ന നിലയിൽ ഭർത്താവിനുവേണ്ടി പ്രാർത്ഥിക്കരുത്. നിങ്ങളെ കുടുംബമായി ദൈവസന്നിധിയിൽ അടുക്കാൻ ഇടയാക്കണമെ എന്ന് മുട്ടിപ്പായി പ്രാർത്ഥിക്കുക. ക്രിസ്തുവിന്റെ സ്നേഹത്തിന്റെ ആഴം നിങ്ങളിൽ നിന്ന് ഭർത്താവിന് തിരിച്ചറിയാൻ ഇടയായാൽ ഉദാത്തമായ ആത്മീയതയിലേക്കു അദ്ദേഹം തിരിച്ചു വന്നുകൊള്ളും. ക്ഷമയോടും പ്രാർത്ഥനയോടും കൂടി കാത്തിരിക്കുക.





# പലതുകൊണ്ടും വ്യത്യസ്തരായ രണ്ട് സുറിയാനി ക്രിസ്ത്യാനികൾ



**അവലംബഗ്രന്ഥങ്ങൾ:**

**ഫാ. ഡോ. ജേക്കബ് കുര്യൻ.**

1) വിശ്വാസഭാവേദിയിലെ വിശ്രുതനായിക സാറാ ചാക്കോ

2) എസ്. കെ. ജോർജ്ജ് ഗാന്ധിയൻ പാതയിലെ ആദ്ധ്യാത്മിക തീർത്ഥാടകൻ.

ഗ്രന്ഥകർത്താവ്: എം. കുര്യൻ, വിതരണം: ക്രൈസ്തവ സാഹിത്യസമിതി, തിരുവല്ല.

ഒരു സ്ത്രീയും, പുരുഷനും; അല്ല, ഒരു മഹതിയും ഒരു മഹാനും. അവർ പലതുകൊണ്ടും വ്യത്യസ്തരായിരുന്നു. ആർജ്ജവത്വത്തിന്റെയും കുലീനതയുടേയും ഗാംഭീര്യവും, തനിമയുടെയും തന്റേടത്തിന്റെയും വിശുദ്ധിയും, ദൈവാശ്രയത്തിന്റെയും സാമൂഹ്യ പ്രതിബദ്ധതയുടെയും ആത്മശക്തിയും സമ്മേളിച്ച വ്യക്തിത്വങ്ങളായിരുന്നു അവർ. വിശ്വാസഭാവേദിയിലെ വിശ്രുത നായിക സാറാചാക്കോയും, ഗാന്ധിയൻ പാതയിലെ ആധ്യാത്മിക തീർത്ഥാടകൻ എസ്. കെ. ജോർജജും. ഇവരെ രണ്ടുപേരെക്കുറിച്ചും ആഴത്തിൽ പഠിച്ച് ആവേശമുണർത്തുന്ന രീതിയിൽ ശ്രീ. എം. കുര്യൻ രചിച്ചിരുന്ന രണ്ടു ഗ്രന്ഥങ്ങളും ശ്രദ്ധേയങ്ങളാണ്. സാറാ ചാക്കോയെക്കുറിച്ചുള്ള ഗ്രന്ഥത്തിന് മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യുവും, എസ്.കെ. ജോർജ്ജിനെക്കുറിച്ചുള്ള ഗ്രന്ഥത്തിന് സാത്രി ഡയറക്ടർ റവ. ഡോ. കെ. സി. ഏബ്രഹാമും എഴുതിയിരിക്കുന്ന അവതാരികകളും പ്രൗഢസുന്ദരങ്ങളാണ്.

1905 ഫെബ്രുവരി 13 ന് ജനിച്ച്, 1954 ജനുവരി 25 നു ദിവംഗതയായ മിസ് സാറാ ചാക്കോ നാല്പത്തൊമ്പതു വർഷത്തെ ജീവിതം കൊണ്ട് അമരണയായി. തികഞ്ഞ സഭാ സ്നേഹിയും, ദേശഭക്തനും, 'നസ്രാണി' സിംഹം എന്നു വിശേഷിപ്പിക്കപ്പെട്ടയാളുമായ എം. എ. ചാക്കോയുടെയും വടക്കൻ പറവൂർ ഈരാളിൽ കുടുംബാംഗമായ മേരിയുടെയും പത്തുമക്കളിൽ നാലാമത്തവളായി ജനിച്ച സാറാ, അഖിലലോക സഭാകൗൺസിലിന്റെ പ്രഥമ വനിതാ പ്രസിഡന്റായും, ലക്നൗവിലെ പ്രഖ്യാതമായ ഇസബെലാ തോബോൺ കോളജിന്റെ പ്രിൻസിപ്പളായും ഉയർന്നതു ഭാരത സ്ത്രീത്വത്തിന്റെ നൈർമ്മല്യത്തിനും മികവുറ്റ നേതൃത്വത്തിനും ലഭിച്ച അംഗീകാരമായിട്ടാണ്. ശ്രേഷ്ഠയായ അദ്ധ്യാപിക, മാതൃകായോഗ്യയായ യുവനേതാവ്, ആഗോള വനിതാപ്രസ്ഥാനത്തിന്റെ പക്വമതിയായ വക്താവ്, സമാദരണീയയായ ഭരണകർത്രി, വ്യക്തിബന്ധങ്ങളുടെ സൂക്ഷിപ്പുകാരി എന്നെല്ലാം സാറാ ചാക്കോയെ വിശേഷിപ്പിച്ചാലും, സാറാ ചാക്കോ എന്ന സുന്ദരവ്യക്തിത്വം എന്തൊക്കെയോ കൂടെയായിരുന്നു.

1900 മാർച്ച് 10-നു ജനിച്ച്, 1960 മെയ് 14 നു അന്തരിച്ച എസ്. കെ. ജോർജ്ജ് അറുപതു വർഷത്തെ ജീവിതം കൊണ്ട് ഒരു കാര്യം തെളിയിച്ചു. കാലത്തിനു മുമ്പെ ജനിച്ചവനാണ് താനെന്ന്. സ്രാമ്പിക്കൽ തൊമ്മി കുരുവിളയുടെയും കൈതയിൽ ഏലിയുടെയും മൂന്നുമക്കളിൽ ഒരുവനായ ജോർജ്ജ് ശ്രദ്ധേയനായത് പദവികൾ ചവിട്ടിക്കയറിയതിലൂടെയല്ല, മറിച്ച് മനഃസാക്ഷിയുടെ പ്രേരണയാൽ പദവികൾ ചവിട്ടിയിറങ്ങിയതിലൂടെയാണ്. വൈദികനോ വൈദിക മേലധ്യക്ഷനോ, പ്രിൻസിപ്പലോ, യു. ജി. സി. അധ്യക്ഷനോ, സർക്കാരിന്റെ ഏതെങ്കിലും വകുപ്പുമേധാവിയോ ഒക്കെ ആകാമായിരുന്ന വഴികൾ നോക്കാതെ യേശുക്രിസ്തുവിന്റെ പ്രവാചക ദൗത്യത്തിന്റെയും മഹാത്മജിയുടെ ദേശസ്നേഹത്തിന്റെയും ഉൾപ്രേരണയിൽ ഒരു കുടുംബത്തെ മുഴുവൻ പട്ടിണിയിലേക്കും സന്നിഗ്ദഭാവിയിലേക്കും വലിച്ചിറക്കിയ, ഗോൾഡ് മെഡലിസ്റ്റായ ഓണേഴ്സ് ബിരുദധാരി സ്വന്തം ആത്മാവിനെ കണ്ടെത്തിയത് ഒരു നിഷേധിയുടെ ജീവിത പാതയിലാണ്. മഹാത്മജിയടക്കം അനേകം പേരുടെയും ആത്മ ഗന്ധം അനുഭവിച്ച എസ്. കെ. ജോർജ്ജ് എന്ന ഗംഭീരവ്യക്തിത്വം, മേല്പറഞ്ഞതിനപ്പുറവും എന്തൊക്കെയോ കൂടെയായിരുന്നു.

രണ്ടുപേരിലും (സാറാചാക്കോ, എസ്. കെ. ജോർജ്ജ് ) ആ 'എന്തൊക്കെയോ കൂടെ' എന്ന യാഥാർത്ഥ്യത്തെ അന്വേഷിക്കുന്നുവെന്നതാണ് ശ്രീ. എം. കുര്യന്റെ ഗ്രന്ഥങ്ങളുടെ പ്രത്യേകത. അതന്വേഷിച്ചു പോകുന്ന വായനക്കാരന്, അല്പം ചില തൊക്കെ സ്വന്തം വ്യക്തിത്വത്തിലും അന്വേഷിക്കാതിരിക്കാൻ വയ്യാതെവരും. അവിടെ ഈ ഗ്രന്ഥങ്ങൾ സഫലമാകുന്നു. ○

പരിസ്ഥിതിയുടെ ആത്മീയത - IV

# പരിസ്ഥിതിയുടെ ആത്മീയത

പ്രൊഫ. കെ. പി. ജോയി

ശുഭാപ്തി വിശ്വാസവും കടുത്ത നിരാശയും ലോകത്താകമാനം ഉൽക്കണ്ഠ പരത്തുന്ന വിഷയമായി പരിസ്ഥിതി പരിണമിച്ചിരിക്കുന്നു. ഈ നൂറ്റാണ്ടിന്റെ തുടക്കത്തിൽ ഇല്ലാതിരുന്നതും, ഇന്നേവരെ നാം പ്രതീക്ഷിക്കാത്തതുമായ ഈ വെല്ലുവിളി ജീവിതത്തിന്റെ സമസ്ഥ മണ്ഡലങ്ങളെയും ഗ്രസിച്ചിരിക്കുകയാണ്. ഇവിടെ രണ്ടു ചിന്താഗതികൾ ദൃശ്യമാകുന്നു. പ്രകൃതിക്ഷോഭങ്ങളും, വൻ ദുരന്തങ്ങളും ഭൂമിയുടെ ചരിത്രത്തിൽ പണ്ടും ഉണ്ടായിട്ടുണ്ടെന്നും, കേടുപാടുകൾ ഉണ്ടായാൽത്തന്നെ സ്വയം പുനർജീവിക്കുന്നതിനാവശ്യമായ ആന്തരീക ശക്തി ഭൂമിക്കുണ്ടെന്നും അതുകൊണ്ടു വേവലാതിപ്പെടാനില്ല എല്ലാം ശരിയായിക്കൊള്ളുമെന്നുള്ള ശുഭാപ്തി വിശ്വാസക്കാരാണ് ഒരുവശത്ത്. ശാസ്ത്ര സാങ്കേതിക വിദ്യയിൽ അമിത വിശ്വാസം വച്ചു പുലർത്തുന്ന ചില സാമൂഹിക ശാസ്ത്രജ്ഞന്മാരാണ് അത്തരക്കാരിൽ കൂടുതലും. മലിനീകരണത്തെ ഫലപ്രദമായി നിയന്ത്രിക്കുന്നതിനും, സൗരോർജ്ജം പ്രായോഗികതലത്തിൽ കൊണ്ടു വരുന്നതിനും, മാലിന്യ നിർവ്വഹണം വിദഗ്ദമായി കൈകാര്യം ചെയ്യുന്നതിനും, പ്ലാസ്റ്റിക്കും, ടിന്നും, കടലാസും, വെള്ളവും ഒക്കെ പരിചംക്രമണത്തിലൂടെ വീണ്ടും ഉപയോഗിക്കുന്നതിനുമുള്ള ടെക്നോളജികൾ നിലവിൽ വന്നിട്ടുള്ളത് അവർ ചൂണ്ടിക്കാണിക്കുന്നു. വിഭവശോഷണത്തെ (പെട്രോൾ, കൽക്കരി, ചില മിനറലുകൾ)ക്കുറിച്ച് 1970 കളിൽ പ്രസിദ്ധീകരിച്ച ചില ഗ്രന്ഥങ്ങളുടെയും റിപ്പോർട്ടുകളുടേയും ("Future Shock' by Alvin Toffler, 1970 and Limits to Growth by Club of Rome 1972") കണക്കു കൂട്ടലുകളിലുണ്ടായ പാളിച്ചകൾ അവർ ഉദാഹരണമായി ചൂണ്ടിക്കാണിക്കുന്നു.

എന്നാൽ തികഞ്ഞ നിരാശ വച്ചു പുലർത്തുന്ന വിനാശത്തിന്റ പ്രവാചകരാണ് (Eco Catastrophists and Technological Optimists). മറുവശത്ത് ഊർജ്ജ പ്രതിസന്ധിയും വിഭവശോഷണത്തിനുമെതിരെ ഒരു പരിധിവരെ കുറെനാൾകൂടി പിടിച്ചു നിൽക്കാനാവുമെങ്കിലും, മലിനീകരണവും, ഹരിത ഗ്രഹപ്രഭാവവും അമ്ല മഴയും കൂടാതെ ജൈവ വൈവിധ്യ നാശം, മരുവല്ക്കരണം, ജനന വർദ്ധനവ്, കുടിവെള്ളക്ഷാമം എന്നീ പ്രശ്നങ്ങൾ നിയന്ത്രിക്കുവാനും പരിഹരിക്കാനുമാവാത്തവിധം മുന്നേറിക്കഴിഞ്ഞുവെന്നും, ഇതോടൊപ്പം ആധുനിക ഉപഭോക്തൃ ജീവിതശൈലി




പ്രകൃതിക്കു മേൽ ഏൽപ്പിച്ചിരിക്കുന്ന ആഘാതവും എല്ലാം ഒന്നിച്ച് ഭൂമിയുടെ മരണം ആസന്നമാക്കിയിരിക്കുന്നു വെന്നും അവർ വിശ്വസിക്കുന്നു. പോൾ എറിക് (1970), ഐക് ഹോം (1976) എന്നീ പരിസ്ഥിതി ശാസ്ത്രജ്ഞന്മാരാണ് ഈ ചിന്താഗതിക്ക് നേതൃത്വം കൊടുത്തത്. ഈ രണ്ടു ചിന്താഗതികൾക്കുമിടയിൽ വിഭിന്ന മനോഭാവങ്ങൾ പാരിസ്ഥിതിക ശാസ്ത്രത്തിൽ വളർന്നുവന്നിട്ടുണ്ട്.

## പുതിയ അറിവുകൾ

പരിസ്ഥിതി ശാസ്ത്രം വളർന്നു വന്നതോടെ പുതിയ അറിവുകൾ സൃഷ്ടിക്കപ്പെട്ടു. പഴയ പല ധാരണകളും വികല്പങ്ങളായി തള്ളിക്കളയേണ്ടതായും വന്നു. അറിഞ്ഞതിനു തന്നെ പുതിയ മാനങ്ങൾ ഉണ്ടായി. ഒരു പക്ഷെ പ്രകൃതിയെക്കുറിച്ച് പല കാര്യങ്ങളും ഇനിയും തുറന്നു വരാനിരിക്കുന്നതേയുള്ളു എന്നു വേണം അനുമാനിക്കാൻ. ഉദാഹരണമായി വനങ്ങളെക്കുറിച്ച് നാം ധരിച്ചുവച്ചത് വിഭവങ്ങളുടെ ഒരു സമുച്ചയമാണെന്നാണ്. വനം സമ്പത്തല്ല, നിലനില്പാണെന്നും, കാടിന്റെ പ്രധാന ഉല്പന്നം വെള്ളമാണെന്നും ഇപ്പോൾ നാം മനസ്സിലാക്കിയിരിക്കുന്നു. പ്രകൃതി വിഭവങ്ങൾ ചൂഷണം ചെയ്യാതെ വളരുവാനും വികസിക്കുവാനും സാധിക്കുകയില്ല എന്ന പഴയ ചിന്താഗതിക്കു കടക വിരുദ്ധമായ ആശയങ്ങളാണ് സ്റ്റോക്ഹോമിലും (1972) ബ്രൻഡ് ലിൻഡ് കമ്മീഷൻ റിപ്പോർട്ടിലും (1987) റയോഡിലും മറ്റും (1992) ചേർന്ന പാരിസ്ഥിതിക ഉച്ചകോടികളിലും അവതരിപ്പിക്കപ്പെട്ടത്. പ്രകൃതി വസ്തുക്കളുടെയും സംഭവങ്ങളുടെയും ആരോഗ്യകരമായ നിലനില്പിലൂടെ മാത്രമേ മനുഷ്യ ജാതിക്കു വികസിക്കാനും, പുരോഗതി പ്രാപിക്കാനും സാദ്ധ്യമാവൂ എന്ന് അസന്നിഗ്ധമായി അവിടെ പ്രഖ്യാപിക്കപ്പെട്ടു. കീടനാശിനികളും രാസവസ്തുക്കളും സങ്കരവിത്തും, വെള്ളവും, അമിതമായി ഉപയോഗിക്കുന്ന ആധുനിക കൃഷി സമ്പ്രദായം താല്ക്കാലികമായി ഉല്പാദനം വർദ്ധിപ്പിക്കുമെങ്കിലും കാലക്രമത്തിൽ മണ്ണിന്റെ ഘടനയെ തന്നെ മാറ്റിമറിയ്ക്കുമെന്ന് ഇപ്പോൾ നാം തിരിച്ചറിയുന്നു. ക്ലോണിംഗും, ബയോടെക്നോളജിയും ഉൾപ്പെടെയുള്ള എല്ലാവിധ വളർച്ചയും പുരോഗതിയല്ല എന്നതിന്റെ തെളിവുകൾ വർദ്ധിച്ചു വരുകയാണ്.

## സൃഷ്ടിയുടെ സമഗ്രത

എന്തിനേയും നിർവ്വചിക്കാനും, നിയമങ്ങളുടെ ചട്ടക്കൂട്ടിൽ ഒതുക്കാനും, ശാസ്ത്ര സാങ്കേതിക വിദ്യയുടെ സൂക്ഷ്മ പഠനത്തിനു വിധേയമാക്കാനും ശീലിച്ച ആധുനിക മനുഷ്യന് ജൈവ-അജൈവ സാമൂഹ്യ സാംസ്ക്കാരിക ഘടകങ്ങളുടെ

ബന്ധങ്ങളിലൂടെമാത്രം അഭംഗുരമായി സമൃദ്ധിയാർജ്ജിക്കുന്ന ജീവിത ചൈതന്യത്തിന്റെ സമഗ്രതയെ വേണ്ടവണ്ണം ഗ്രഹിക്കാൻ കഴിഞ്ഞില്ല. പരിസ്ഥിതിക പ്രശ്നങ്ങൾ ഉടലെടുത്തത് ഈ പരാജയത്തിൽ നിന്നാണ്. അറിയുന്നതും, അറിയപ്പെടാത്തതും, എത്ര ശ്രമിച്ചാലും അറിയാൻ സാധിക്കാത്തതുമായ വിഭിന്നങ്ങളായ സ്വാധീനങ്ങളുടെ ആകെ തുകയായ പരിസ്ഥിതിയുടെ സംപൂർണ്ണതയെ ആഴത്തിൽ ഗ്രഹിക്കണമെങ്കിൽ ആത്മീയതയുടെ ഒരു അടിത്തറ തന്നെ വേണം. അങ്ങനെയുള്ളവർക്കു മാത്രമേ, ഭൗതിക ലോകം അന്യോന്യം ബന്ധമില്ലാതെ വേർപെട്ടു കിടക്കുന്ന നിർജ്ജീവ വസ്തുക്കളുടെ സമുച്ചയം അല്ലെന്നും ഒരുമാലയുടെ കണ്ണികൾപോലെ അന്യോന്യം ബന്ധപ്പെട്ടുകിടക്കുന്നുവെന്നും ഗ്രഹിക്കാൻ കഴിയൂ. അവയുടെ പരസ്പരാശ്രിതത്വത്തിന്റെയും പ്രതിപ്രവർത്തനത്തിന്റെയും തനതായ സൃഷ്ടിയാണ് ജീവനെന്നും, ആ ജീവിയെ താലോലിക്കുന്ന ഭൂമി വാത്സല്യനിധിയായ അമ്മയാണെന്നും അപ്പോൾ മനസ്സിലാകും. ഇത് തലച്ചോറുകൊണ്ട് അപഗ്രഥിക്കാവുന്നതോ, ഇന്ദ്രിയങ്ങൾകൊണ്ട് ഗ്രഹിക്കാവുന്നതോ, ശാസ്ത്രത്തിന്റെ മാനദണ്ഡങ്ങൾകൊണ്ട് അളക്കാവുന്നതോ മാത്രമായ അറിവല്ല. മറിച്ച് പരിസ്ഥിതി വിജ്ഞാനം ബുദ്ധിജ്ഞാനപ്രകാശമാണ് ഉൾക്കാഴ്ചയാണ്, കണ്ടെത്തലാണ്. പ്രകൃതിയുമായി നിരന്തരമായി സഹവർത്തിത്വത്തിൽ ഏർപ്പെട്ടിരിക്കുന്ന മഹർഷിമാർക്കും, യോഗികൾക്കും, ദിവ്യസ്ഫുലിംഗങ്ങളിൽ (flashes) കൂടി ഇത്തരം അറിവു ലഭിച്ചിരുന്നു. നിത്യസാധനയിലൂടെ ആർജിതമായ കൂർമ്മബുദ്ധിയിലൂടെ ശാസ്ത്രത്തിന്റെ നിഗൂഢരഹസ്യങ്ങളെ മനസ്സിലാക്കാൻ അവർക്ക് കഴിഞ്ഞു. ഉദാഹരണമായി മരങ്ങൾക്ക് ജീവനുണ്ട് എന്നു ആധുനിക ശാസ്ത്രം ആദ്യമായി മനസ്സിലാക്കിയത് കഴിഞ്ഞ നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ജഗദീസ് ചന്ദ്ര ബോസ് വെളിപ്പെടുത്തിയപ്പോഴാണ്. പക്ഷേ അതിനെത്രയോ നൂറ്റാണ്ടുകൾക്കു മുമ്പേ, രാമായണവും മഹാഭാരതവും ഒക്കെ എഴുതിയ ഋഷികൾക്കും യോഗികൾക്കും ഈ അറിവ് ലഭിച്ചിരുന്നു. പ്രകൃതിയുമായുള്ള നിരന്തരമായ സഹവർത്തിത്വത്തിലൂടെ ലഭിച്ച ദിവ്യ സ്ഫുലിംഗങ്ങളാണ് അവർക്കീ അറിവു നൽകിയത്. അന്യവല്ക്കരിക്കപ്പെട്ട ആധുനിക മനുഷ്യന് നഷ്ടപ്പെട്ടത് പ്രകൃതിയുമായുള്ള ഈ സഹവർത്തിത്വമാണ്.

### ആത്മീയ അടിത്തറ

ആഗോള പരിസ്ഥിതി പ്രതിസന്ധിയെ ഭൗതികമായ ഒരുതകർച്ചയായി മാത്രം കാണരുത് നൂറ്റാണ്ടുകളായി നിലനില്ക്കുന്നതും, അടുത്തനൂറ്റാണ്ടിലേക്ക് പിറന്നു വീഴാൻ വെമ്പൽ കൊള്ളുന്നതും, പരിഹരിക്കപ്പെടാത്തതുമായ സാമൂഹിക സാംസ്ക്കാരിക രാഷ്ട്രീയ അദ്ധ്യാത്മീക പ്രതിസന്ധികളുടെ ബാഹ്യപ്രകടനമാണ്. ശിഥിലവും, വിഘടിതവും, കലുഷിതവുമായ മനസ്സുകളുടെ ബഹിർസ്ഫുരണം. ഇതിനെ വന്യജീവികളുടെ തിരോധാനമായോ മനുഷ്യസൃഷ്ടിയായ മലിനീകരണമായോ മാത്രം ചിത്രീകരിക്കുന്നതിൽ കവിഞ്ഞ തെറ്റിദ്ധാരണ മറ്റൊന്നില്ലയെന്ന് പരിസ്ഥിതി ശാസ്ത്രജ്ഞനും എഴുത്തുകാരനുമായ ലിന്റൻ. കെ. കാൽഡ്വെൽ അഭിപ്രായപ്പെടുന്നു. ഭൗതിക തലത്തിനപ്പുറമായി ഒരു ആത്മീയ തലം പരിസ്ഥിതിയിലുണ്ടെന്ന സത്യം ശാസ്ത്രത്തിന്റെ അതിർവരമ്പുകൾക്കപ്പുറത്താണ്. ഇരുട്ടിൽ നിന്ന് വെളിച്ചത്തിലേക്കെന്നപോലെ ഈ ആത്മീയ തലത്തിലേക്ക് എത്താനുള്ള ചവിട്ടു പടിയാണ് ഈ ഭൗതിക പരിസ്ഥിതി. പ്രകൃതി നാശത്തിന്റെ പ്രധാന കാരണങ്ങളായ ചൂഷണവും, അന്യവൽക്കരണവും ഈ ആത്മീയ ശൂന്യതയിൽ നിന്നാണ് ഉടലെടുത്തത്. ഹൃദയത്തിലൂന്നിയ ആത്മീയ അടിവേരുകൾ നഷ്ടപ്പെട്ടതോടെ നമ്മുടെ ഭൗതീക സങ്കല്പങ്ങൾ വെറും പൊള്ളയായ പുറംതോടുകളായി. ഭൗതിക സങ്കല്പങ്ങളുടെ ആത്മീയ അടിവേരുകൾ തേടിയുള്ള യാത്രയാണ്. 'സ്പിരിചാലിറ്റി'. പച്ചയായ പുൽപ്പുറങ്ങളിലേക്കും സ്വസ്തതയുള്ള വെള്ളത്തിനരികിലേക്കും എത്താനുള്ള തീർത്ഥയാത്ര.

(തുടരും)



കവിത

## പുറപ്പാട്

രാജു പാമ്പാടി

അന്ധകാരമേ നീ വഴി മാറുക
അത്ഭുതകാന്തി പാരിൽ പരന്നിടാൻ.
രാക്കിളികളെ പോകുവിനുഷ-
പ്രാവുകൾ പറക്കട്ടെ വിഹായസ്സിൽ,
നാലു നൂറുവർഷത്തിന്നടിമത്ത-
ച്ചങ്ങലകളെ നാളെയഴിച്ചിടാം.
സീനായി ക്കു കിഴക്കുദിയ്ക്കുന്ന സ്വാ-
തന്ത്ര്യ സൂര്യനു സ്വാഗതമോതിടാം.
കയ്യിലേന്തിയ കൽപ്പലകയിൽ
കല്പനയുമായ് നായകാ വരൂ.
ധന്യധന്യമാം മുൾപ്പടർപ്പിലെ
ദിവ്യദൂതുകളോതി നീ വരൂ.
മേഘസ്തംഭത്തിൽ ഛായയുമഗ്നി-
ത്തൂവെളിച്ചവുമായി നീ വരൂ.
മിസ്രയിമിൻ നുകമഴിയ്ക്കുവാൻ,
ശാപപാപ ബന്ധങ്ങൾ നീക്കുവാൻ,
ഇസ്രയേലിൻ വാഗ്ദത്തദേശത്തേ-
യ്ക്കിന്നു നീ വഴി കാട്ടുക പ്രഭോ!
മിസ്രയിമിന്റെ മാംസപാത്രങ്ങൾ
നീക്കി, സ്വർഗ്ഗത്തിൻ മന്ന നൽകുക.
മിസ്രയിമിന്റെ മുന്തിരിയട
നീക്കി ജീവജലത്തെ നൽകുക
മാറയിൽ നിന്നു തേൻകണങ്ങളും
ചെങ്കടലിൽ തുവർന്നിലങ്ങളും
നീയരുളുക നിത്യമക്ഷയാ-
നുഗ്രഹങ്ങളായ് സത്യദൈവമേ!
ഘോരമാമടിമത്തമേകിയ
വേനലിൽ ഹൃദയം തപിയ്ക്കവെ,
ക്രൂരമാമദ്ധ്വാനങ്ങളേകിയ
തീവെയിലിൽ കൈകാൽ കുഴയവെ,
നിന്റെ നാമമഭയ മന്ത്രമായ്,
നിന്റെ രൂപമുദയ പുണ്യമായ്
എന്റെയുള്ളിൽ നിറഞ്ഞു ജീവിത-
സത്യമായ് വഴികാട്ടി നിൽക്കുക!

കുഞ്ഞാടുകളെ മേയിക്കുക -4

# മാർ ബസേലിയോസ് : ആത്മീയശിക്ഷണത്തെക്കുറിച്ച്

ഫാ. റ്റി. ജെ. ജോഷ്വാ

സഭാപിതാക്കന്മാർ, കുഞ്ഞാടുകളുടെ ആത്മിക പരിപോഷണത്തെക്കുറിച്ച്, അത്യധികം ശ്രദ്ധാലുക്കളായിത്തീരുന്നു എന്നു മുമ്പു സൂചിപ്പിച്ചിരുന്നു. അലക്സൻഡ്രിയായിലെ മാർ ക്ലീമീസിന്റെയും, സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെയും വീക്ഷണങ്ങൾ നാം കാണുകയുണ്ടായി. നാലാം ആണ്ടിൽ ജീവിച്ച (എ.ഡി. 329-379) കൈസര്യയിലെ മാർ ബസേലിയോസിന്റെ ചിന്തകളാണ് ഈ ലേഖനത്തിൽ പരഗണിക്കുന്നത്. അദ്ദേഹത്തെ സഭ ഓർക്കുന്നത് അറിയോന്യവേദവിപരീതത്തിനെതിരെ ധീരമായി പോരാടിയ സത്യവിശ്വാസ സംരക്ഷകൻ, ആശ്രമജീവിതത്തിന് നിയമാവലി ക്രോഡീകരിച്ച് സന്യാസജീവിതത്തെ അടുക്കും ചിട്ടയുമുള്ളതാക്കിതീർത്ത താപസശ്രേഷ്ഠൻ, വിശുദ്ധ ത്രിത്വരഹസ്യത്തെ വെളിപ്പെടുത്താൻ പ്രബോധനങ്ങളിൽ കൂടിയും, രചനകളിൽക്കൂടിയും ശ്രമിച്ച വേദശാസ്ത്രജ്ഞൻ എന്നീ നിലകളിലാണ്.

എന്നാൽ വളരുന്ന തലമുറയുടെ ആത്മിക പരിപോഷണത്തെക്കുറിച്ച്, അദ്ദേഹം എഴുതുകയും പ്രസംഗിക്കുകയും ചെയ്തിട്ടുണ്ട്. വേദപുസ്തകത്തോടൊപ്പം, ക്ലാസ്സിക്കൽ കൃതികളിൽ നിന്നും, ആത്മിക മൂല്യങ്ങൾ ഉള്ള കഥകളും തെരഞ്ഞെടുത്ത് പഠിപ്പിക്കാമെന്ന് അദ്ദേഹം നിർദ്ദേശിച്ചു. പ്രത്യേകിച്ചും കൊച്ചുകുട്ടികളെയല്ല, യൗവനത്തിലേക്കു കടക്കുന്നവരെ മുന്നിൽ കണ്ടുകൊണ്ടാണ് അദ്ദേഹം എഴുതിയതും പ്രസംഗിച്ചതും. വഴി തെറ്റിപ്പോകാൻ ഏറെ സാധ്യതയുള്ള പ്രായമാണല്ലോ യുവാക്കളുടേത്. അവരോടായി യവനപുരാണങ്ങളിലെ ഹെർക്കുലിസിന്റെ കഥ സരസമായി അദ്ദേഹം അവതരിപ്പിക്കുന്നു. ഹെർക്കുലീസിന്റെ കഥ ഉദ്ധരിച്ചുകൊണ്ട് യുവാക്കൾക്ക് അനുയോജ്യമായ ഒരു ആത്മിക സന്ദേശം ബസേലിയോസ് നൽകുന്നു.

ഹെർക്കുലീസ് യൗവനത്തിലേക്കു കടന്നപ്പോൾ തന്റെ മുമ്പിൽ രണ്ടു പാതകൾ തെളിഞ്ഞുകണ്ടു. ഒന്ന് കഠിനമായ അധ്വാനത്തിൽക്കൂടിയും ആത്മിയനിയന്ത്രണത്തിൽക്കൂടിയും ചരിക്കേണ്ട ധാർമ്മികപാത; മറ്റേത് ഉല്ലാസ പ്രദവും സുഗമവുമായ തിന്മയുടെ പാത. ഇവയിൽ ഏതു തിരഞ്ഞെടുക്കണമെന്നുള്ളതായിരുന്നു. ഹെർക്കുലീസിന്റെ പ്രശ്നം. അങ്ങനെ അന്തിച്ചു നിൽക്കുമ്പോൾ യുവാവായ അദ്ദേഹത്തെ രണ്ടു വനിതകൾ സമീപിച്ചു. ഒരാൾ നന്മ; മറ്റേയാൾ തിന്മ അവർ വലിയ ഒച്ചപ്പാടൊന്നുമുണ്ടാക്കിയില്ല. അവരുടെ വേഷ വിധാനങ്ങളിൽ നിന്ന് അവർ തമ്മിലുള്ള വ്യത്യാസം പ്രകടമാണ്. ഒരാൾ സർവ്വാംഗ വിഭൂഷിതയായ സൗന്ദര്യധാമം. ആരെയും ആകർഷിക്കുന്ന എടുപ്പും നടപ്പും അതിരറ്റ ആനന്ദവും ആഹ്ലാദവും നൽകാൻ തനിക്കുകഴിയുമെന്ന മട്ടിൽ അവൾ ഹെർക്കുലീസിനെ സമീപിച്ചു. രണ്ടാമത്തവൾ ഉണങ്ങി വരണ്ട ശരീര പ്രകൃതിയോടുകൂടിയവൾ ഒട്ടും തന്നെ ആകർഷമല്ലാത്ത കെട്ടും മട്ടും, സംസാരം വളരെ സൂഷ്മതയോടും സാവധാനത്തിലും, ആവേശവും, ആഹ്ലാദവും ജനിപ്പിക്കുന്നതൊന്നും അവൾ വാഗ്ദാനം ചെയ്തില്ല. മറിച്ച്, വിയർപ്പൊഴുക്കേണ്ട കഠിനാദ്ധ്വാനവും, പ്രയാസങ്ങളും, പ്രതിബന്ധങ്ങളുമാണ് മുന്നിൽ വച്ചത്. എന്നാൽ അവയിൽക്കൂടി ലഭിക്കുന്ന ശ്രേഷ്ഠ പാരിതോഷികം, ഒരു ദൈവമായി തീരുക എന്നുള്ളതായിരുന്നു. ഹെർക്കുലീസ് ഈ രണ്ടാമത്തെ വനിതയെ പിന്തുടർന്നു.

**ആത്മീയ മൂല്യങ്ങൾ ഉൾക്കൊള്ളുന്ന കഥകളും ഐതിഹ്യങ്ങളും വേദപുസ്തകത്തിനു പുറത്തുനിന്നുമെടുക്കുന്നതിൽ തെറ്റില്ല എന്ന് മാർ ബസേലിയോസ് ചൂണ്ടിക്കാണിക്കുന്നു. എന്നാൽ അവ വേദപുസ്തക കഥകൾക്കു പകരമായിട്ടാകരുത്. വേദപുസ്തകസത്യങ്ങളെ പരിപുഷ്ടിപ്പെടുത്താനും സോദാഹരിക്കുന്നതിനുമാകാം.**

യവനപുരാണത്തിൽ ശ്രമസാധ്യമായ പന്ത്രണ്ടുകാര്യങ്ങൾ ഹെർക്കുലീസ് നിർവഹിച്ചുവെന്നും, തന്മൂലം അമർത്യതയുടെ വരം ലഭിച്ച് ഒളിമ്പസ് മലയിൽ ദേവന്മാരോടൊപ്പം വസിച്ചുവെന്നുമാണ്.

മാർ ബസേലിയോസ് ഹെർക്കുലീസിന്റെ കഥ ഉദ്ധരിച്ചതുകൊണ്ട് ക്രിസ്തീയ ജീവിതത്തിൽ ആത്മശിക്ഷണത്തിന്റെയും ആത്മ നിയന്ത്രണത്തിന്റെയും ആവശ്യകത ഊന്നിപ്പറയുന്നു. വളർച്ചയിലേക്കുവരുന്ന ക്രിസ്തീയ യുവാക്കൾ പിന്തുടരേണ്ട പാത, സ്വയവർജ്ജനം, പരസേവനം, ആത്മ നിയന്ത്രണം, തുടങ്ങിയ സുകൃതങ്ങൾ മുറുകെപ്പിടിച്ചുകൊണ്ടുള്ള ക്ലേശനിർഭരമായ ഒന്നാണ്. ക്രിസ്തീയഭ്യസനം ഇത്തരത്തിൽ നാം നടത്തുമ്പോൾ പാപത്തിൽ നിന്നുള്ള മോചനവും, പരിശുദ്ധാത്മ നിറവിനാലുള്ള ശുദ്ധീകരണവും പ്രകാശനവും പ്രാപിക്കും. മാത്രമല്ല ആത്യന്തികമായി നമ്മെ ത്രീയേകദൈവത്തോടു യോജിപ്പിക്കുകയും ചെയ്യും. ക്രിസ്തീയ വിദ്യാഭ്യാസത്തിന്റെ ആത്യന്തിക ലക്ഷ്യം മേൽപ്പറഞ്ഞ ശ്രേഷ്ഠാനുഭവമാണ്.

ഹെർക്കുലീസിന്റെ കഥയിൽക്കൂടി മാർ ബസേലിയോസ് വെളിപ്പെടുത്തുന്ന സത്യങ്ങൾ 1) ജീവിതത്തിന്റെ രണ്ടുപാതകൾ നമ്മുടെ മുമ്പിലുണ്ട്. അതിൽ ജീവന്റെയും രക്ഷയുടെയും മാർഗ്ഗം തിരഞ്ഞെടുക്കുവാൻ യുവാക്കളെ പ്രേരിപ്പിക്കുന്നതാകണം നമ്മുടെ ആത്മിക പ്രബോധനങ്ങൾ. അല്ലെങ്കിൽ അവർക്ക് മാർഗ്ഗഭ്രംശം സംഭവിപ്പാൻ ഏറെ സാധ്യതയുണ്ട്. 2) വ്യക്തമായ ഒരു ലക്ഷ്യബോധം മുന്നിലുണ്ടാകണം. ഹെർക്കുലീസിന് അമർത്യതയുടെ അവസ്ഥ പ്രാപിക്കുന്നതായിരുന്നെങ്കിൽ, നമ്മുടേത് ത്രിയേകദൈവവുമായുള്ള കൂടിച്ചേരൽ ആണ്. അതിനെ നാം തെയോസിസ് - ദൈവീകരണം - എന്നുവിളിക്കും.

ആത്മീയ മൂല്യങ്ങൾ ഉൾക്കൊള്ളുന്ന കഥകളും ഐതിഹ്യങ്ങളും വേദപുസ്തകത്തിനു പുറത്തുനിന്നുമെടുക്കുന്നതിൽ തെറ്റില്ല എന്ന് മാർ ബസേലിയോസ് ചൂണ്ടിക്കാണിക്കുന്നു. എന്നാൽ അവ വേദപുസ്തക കഥകൾക്കു പകരമായിട്ടാകരുത്. വേദപുസ്തകസത്യങ്ങളെ പരിപുഷ്ടിപ്പെടുത്താനും സോദാഹരിക്കുന്നതിനുമാകാം.

(തുടരും)

# സ്നേഹവും സാഹോദര്യവും സമഭാവനയും വളർത്തണം-

*മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പൊലീത്ത*

ബാംഗ്ലൂർ: സ്നേഹവും സാഹോദര്യവും സമഭാവനയും വളർത്തി നവയുഗസൃഷ്ടിക്കായി പ്രയത്നിക്കണമെന്ന് മാത്യൂസ് എപ്പിഫാനിയോസ് മെത്രാപ്പൊലീത്ത ആഹ്വാനം ചെയ്തു. നാം ആകേണ്ടതുപോലെ ആയിത്തീരാനും ഏറ്റം ഉന്നതമായ നിലയിൽ എത്തിച്ചേരാനും എല്ലായ്പ്പോഴും ദൈവാശ്രയത്തോടെ പരിശ്രമിക്കണമെന്നും അദ്ദേഹം ഉൽബോധിപ്പിച്ചു.

ബാംഗ്ലൂർ സെന്റ് ഗ്രീഗോറിയോസ് കത്തീഡ്രലിൽ ഓർത്തഡോക്സ് യുവജന വിദ്യാർത്ഥി പ്രസ്ഥാനങ്ങളുടെ സംയുക്ത മേഖലാസമ്മേളനത്തിൽ ഉൽഘാടന പ്രസംഗം നടത്തുകയായിരുന്നു മെത്രാപ്പൊലിത്ത. നിന്റെ സഹോദരൻ എവിടെ (ഉല്പത്തി 4:9) എന്ന പഠന വിഷയത്തെ ആധാരമാക്കി ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, ഫാ. ഡോ. തോമസ് കളം, ഫാ. ഡോ. എം. സി. ചെറിയാൻ, പ്രൊഫ. മാത്യു തോമസ് എന്നിവർ ക്ലാസ്സെടുത്തു.

വെരി. റവ. എ. സി. കോശികോറെപ്പിസ്ക്കോപ്പ, വെരി റവ. സി. എം. ഫീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ, ഫാ. പി.സി. ഫിലിപ്പ്, ഫാ. ജോയി ജോർജ്ജ്, ഫാ. ശ്ലോമ്മോ ഐസക് ജോർജ്ജ്, ഫാ. ടി.കെ. തോമസ്, ഫാ. ജോൺ വറുഗീസ്, ഫാ. സി. സി. ജോൺ, ഫാ. ജോൺ പീറ്റർ, ഫാ. പി. ജെ. ജോസഫ്, ഫാ. സൈമൺ ലൂക്കോസ്, ഡീക്കൻ മാത്യൂസ് ജോർജ്ജ്, ഡീക്കൻ ഐസക്ക് ബി. പ്രകാശ് തുടങ്ങിയവരും ഗ്രൂപ്പ് ചർച്ചകൾ നയിച്ചു.

വിവിധ ഇടവകകളിൽ നിന്നും വിദ്യാലയങ്ങളിൽ നിന്നുമായി നാനൂറിൽപ്പരം വിദ്യാർത്ഥിനീ വിദ്യാർത്ഥികൾ സമ്മേളന പരിപാടികളിൽ പങ്കെടുത്തു.

ഓർത്തഡോക്സ് മലങ്കരസഭ വാർത്തകൾ

## പെൺകുട്ടികൾക്കു വേണ്ടി അനാഥമന്ദിരം

ഓർത്തഡോക്സ് മാർത്തോമ്മാ, സി. എസ്സ് ഐ., സഭകളുടെ സായുക്താഭിമുഖ്യത്തിൽ നടത്തപ്പെടുന്ന മുണ്ടകപ്പാടം മന്ദിരങ്ങളുടെ സ്ഥാപകനായ പി. സി. ജോർജുസാറിന്റെ ജന്മശതാബ്ദി സ്മാരകമായി പെൺകുട്ടികൾക്കു വേണ്ടി ഒരു ഓർഫനേജ് സ്ഥാപിച്ച് നടത്തുവാൻ തീരുമാനിച്ചിരിക്കുന്നു. കൂടുതൽ വിവരങ്ങൾക്ക് സെക്രട്ടറിയെ സമീപിക്കുക.

സെക്രട്ടറി
മന്ദിരംസൊസൈറ്റി, മാങ്ങാനം

ഉപ്പാണ്ടി മാപ്ല

റോണി, കോടുകുളഞ്ഞി



# ഭിന്നിച്ചുപോയ കൊറിയകളെ ഒന്നിപ്പിച്ച സൺഷൈൻ പോളിസി സഭയിലും ഉണ്ടാകട്ടെ

ഫാ. ഏ. എം വർഗീസ്, പന്തളം

ലോക ശ്രദ്ധയെ വളരെയധികം ആകർഷിച്ച വർത്തമാന വാർത്തകളിൽ അതി പ്രധാനമായ ഒന്നായിരുന്നു ഉത്തര ദക്ഷിണ കൊറിയകളിലെ പ്രസിഡന്റുമാർ അടുത്ത കാലത്തു നടത്തിയ ചരിത്ര സ്മരണീയമായ ഉച്ചകോടി സമ്മേളനം. ഇങ്ങനെയൊരു സമ്മേളനം സംഭവിക്കുവാനുള്ള സാധ്യതയെപ്പറ്റി സംശയിച്ചവരെ സ്തബ്ധരാക്കുംവിധം ദക്ഷിണ കൊറിയൻ പ്രസിഡന്റ് കിംഡേ ജുംഗും ഉത്തരകൊറിയൻ പ്രസിഡന്റ് കിംജോംഗ്ഇല്ലും പരസ്പരം പുഞ്ചിരി പൊഴിച്ചുകൊണ്ട് ഹസ്തദാനം ചെയ്യുന്ന ചിത്രത്തിന്റെ ചാരുത ചരിത്രത്തിൽ മങ്ങാതെ മിന്നിനിൽക്കും.

രാജ്യങ്ങൾ തമ്മിലുള്ള തീരാപ്പോരുകൾ തീർക്കുവാൻ പലപല പരിഹാര മാർഗ്ഗങ്ങളും പലയിടത്തും നടന്നുകൊണ്ടിരുന്നുവെങ്കിലും ഉത്തര ദക്ഷിണ കൊറിയകൾ തമ്മിലുള്ള പരമ ശത്രുതയുടെ പശ്ചാത്തലം ഏറെക്കുറെ അറിയാവുന്നവർക്കു മാത്രമേ ഈ ഉച്ചകോടിയുടേയും അതിനു വഴി തെളിച്ച സൺഷൈൻ പോളിസിയുടേയും മഹത്വം മനസിലാക്കുവാൻ കഴിയൂ.

ഏകീകൃത സംസ്ക്കാരവും കലയും ഭാഷയും ജീവിത ശൈലികളും വിശ്വാസ വീക്ഷണങ്ങളും പരമ്പരാഗതമായി പരിരക്ഷിച്ചു പോന്ന ഒരേ ഒരു രാജ്യക്കാർ പരമ ശത്രുക്കളായി പിരിയുന്നു. ഏകദേശം 50 സംവത്സരങ്ങളായി തുടരുന്ന വൈരാഗ്യങ്ങളുടെ വെണ്ണീറിൽ വെന്തുരുകിയത് എന്തെല്ലാമെന്ന് എണ്ണി എണ്ണി പറഞ്ഞാൽ ഒടുങ്ങുകയില്ല. കൂട്ടുപിരിഞ്ഞ കുടുംബങ്ങളുടെ അശ്രുധാരകൾ അണപൊട്ടിയതുപോലെ ഒഴുകി. ഉത്തരകൊറിയയുടെ കമ്യൂണിസ്റ്റ് ബന്ധം കാര്യങ്ങൾ കൂടുതൽ വഷളാക്കി. രണ്ടായിപ്പിരിയുവാൻ ഇടയായ ബന്ധുക്കൾക്ക് പരസ്പരം കാണുവാനോ, കത്തിടപാടുകൾ നടത്തുവാനോ, ഫോണിൽ ബന്ധപ്പെടുവാനോ ഇടയാകാത്തവിധം രാഷ്ട്രീയ സാമൂഹ്യ തലങ്ങളിൽ വൈരാഗ്യം വളർത്തിക്കൊണ്ട് നേതാക്കളും നീങ്ങി.

കൊറിയൻ യുദ്ധത്തിന്റെ ക്രൂരകങ്ങൾ ഏൽപ്പിച്ച ആഘാതങ്ങളുടെ ആഞ്ഞടിയിൽ ഒരേ ജനത പിളരുകയും തളരുകയും ചെയ്തു. മുഖാമുഖം കാണുവാൻ വിമുഖത കാട്ടിക്കൊണ്ട് അതാതുകാലങ്ങളിൽ ഭരണം നടത്തിയ നേതാക്കന്മാർ ശീതസമരത്തിന്റെ ശക്തിക്ക് ആക്കം കൂട്ടിക്കൊണ്ടിരുന്നു.



## സൺഷൈൻ പോളിസിയുടെ ഉദയം

കൂട്ടു പിരിഞ്ഞ ബന്ധുക്കളെ ബന്ധിപ്പിക്കുവാനും പൊതുജനതയുടെ പരസ്പര വിരോധം അകറ്റുവാനും 1985 മുതൽ നീക്കങ്ങൾ നടന്നുവെങ്കിലും വിജയിച്ചില്ല. ശത്രുതയുടെ ഭിത്തി പൊളിക്കാത്തപക്ഷം ഭാവി കാലങ്ങളിൽ വന്നുകൂടാവുന്ന ദേശീയവും അന്തർദേശീയവുമായ ഭീഷണികളെപ്പറ്റി ബോധവാനായ ദക്ഷിണ കൊറിയൻ പ്രസിഡന്റ് കിംഡേ ജുംങ് അധികാരത്തിലെത്തി അധികാരം താമസിയാതെ സംയോജിപ്പിന്റെ സൽഫലങ്ങളെപ്പറ്റി മാതൃകാ യോഗ്യമായ ബോധവൽക്കരണം തുടങ്ങി. അനുരഞ്ജനത്തിന്റെ ആയുധവുമായി അദ്ദേഹം രംഗത്തിറങ്ങി. രണ്ടു രാജ്യങ്ങളും തമ്മിലുള്ള ബന്ധങ്ങൾ പരമാവധി മെച്ചപ്പെടുത്തുവാൻ 1998-ൽ അദ്ദേഹം ആവിഷ്ക്കരിച്ച പ്രതീക്ഷയുണർത്തിയ പദ്ധതിയാണ് സൺഷൈൻ പോളിസി.

അത്രവലിയ രാഷ്ട്രീയ പോളിസിയല്ല. മാനുഷിക ബന്ധങ്ങളിൽ ഒതുക്കി മെനഞ്ഞെടുക്കാവുന്ന അനുരഞ്ജനത്തിന്റെ പോളിസി കൊറിയക്കാരുടെയിടയിലെ വൈരാഗ്യത്തിന്റെ ഇരുൾ മാറ്റാനും മഞ്ഞുരുക്കാനുമുള്ള പോളിസി. കഴിയുന്നിടത്തോളം ആളുകളും അധികാരികളും തമ്മിൽ മുഖാമുഖം കാണുകയും സഹകരിക്കുകയും ചെയ്യുവാനുള്ള പോളിസി. ഭിന്നതയുടെ നടുച്ചുവർ ഇടിച്ചുകളയുവാനുള്ള പദ്ധതി.

ശത്രുക്കളായി ഇനിയും തുടരുന്നത് തങ്ങളുടെ വളർച്ചക്ക് ഹാനികരമെന്ന് ഇരു കൊറിയക്കാർക്കും ഉദിച്ച വിവേകത്തിന്റെ വെളിച്ചം എത്ര പ്രശംസനീയം. ഇതുപോലെ ഒരു വിവേകം സഭാനഭസ്സിൽ ഉദയം ചെയ്തിരുന്നുവെങ്കിൽ? സഭാസമരത്തിനു വീര്യം പകരുവാൻ വിശ്രമം കൂടാതെ വിരാജിക്കുന്നവർ ഒരു സൺഷൈൻ പോളിസിക്ക് തുടക്കം ഇട്ടിരുന്നുവെങ്കിൽ.

സൺഷൈൻ പോളിസിക്ക് കാരണമായ വിവേകത്തിന്റെ വെളിച്ചത്തിലും വേദിയിലുമാണ്. ലോകശ്രദ്ധയാകർഷിച്ച ഉച്ചകോടി ഉടലെടുത്ത്. ഉത്തരകൊറിയയുടെ തലസ്ഥാനമായ പ്യോംഗ്യാംനിൽ ഇരുരാജ്യങ്ങളുടെയും തലവന്മാർ ഒരുമിച്ചുക്കൂടി പിരിമുറുക്കം കുറയ്ക്കുമാറ് മുഖാമുഖം നോക്കി പുഞ്ചിരിച്ചുകൊണ്ട് ഹസ്തദാനം നടത്തി. ഹസ്തദാനത്തിന്റെ ചിത്രം ജൂൺ 15ലെ മനോരമയിൽ കണ്ടപ്പോൾ, സഭയിലെ ശമിക്കാത്ത ശീത സമരത്തിന്റെ സ്മരണ ഇത്രയും എഴുതുവാൻ പ്രേരണ നൽകി.

വിനാശകാലേ വിപരീതബുദ്ധി എന്ന ചൊല്ലുപോലെ കണ്ടാലും കേട്ടാലും ഉണരാത്ത ഹൃദയങ്ങൾ യേശുനാഥന്റെ സ്നേഹത്തിന്റെയും സുവിശേഷത്തിന്റെയും പാവന ദൗത്യങ്ങളിൽ മാലിന്യം കലർത്തിക്കൊണ്ടേയിരിക്കുന്നു. സഭയിൽ സമാധാനം സംജാതമാക്കു

വാൻ മനസില്ലാതെ സമരവൈരാഗ്യം ആളിക്കത്തിയ്ക്കുവാൻ മാത്രം ആഗ്രഹിക്കുന്നവർ കൊറിയൻ നേതാക്കളുടെ ഹസ്തദാന ചിത്രം കണ്ടറിഞ്ഞ് മനം തിരിഞ്ഞിരുന്നെങ്കിൽ..

വിശ്വാസത്തിലൊ, കൂദാശാപരമായ അനുഷ്ഠാനത്തിലോ, അണുവിട വ്യത്യാസമില്ലാത്ത ഒരേ സംസ്ക്കാരത്തിന്റെ സന്തതികൾ ഇന്ന് കണ്ണീർ കുടിയ്ക്കുകയാണ്. പള്ളികളിലും പൊതുരംഗങ്ങളിലും, പ്രത്യേകിച്ച് ശവസംസ്ക്കാരച്ചടങ്ങുകളിലും പരസ്പരം ബന്ധപ്പെടുവാൻ അഭിലഷിക്കുന്ന അനേകായിരം ആളുകളെ വഴി തെറ്റിച്ച് വഴക്കുകൾക്ക് വഴി തെളിയ്ക്കുന്ന സഭാനേതാക്കന്മാരും പിതാക്കന്മാരും കൊറിയൻ പ്രസിഡന്റു മാർ കോർത്തുപിടിച്ച കൈകളിൽ നിന്നുള്ള സന്ദേശം ശ്രവിയ്ക്കട്ടെ.

"അല്ലയോ! ഇൻഡ്യയിലെ യാക്കോബായ ഓർത്തഡോക്സ് സഭാ സമരക്കാരെ ഞങ്ങളുടെ കൈകളിൽ പ്രത്യേകിച്ച് ഒന്നുമില്ല. കേവലം മാനുഷികമായ ഒരു സദ്ഭാവനയുടെ കാഴ്ചമാത്രം. എന്നാൽ ഞങ്ങളുടെ കൈകൾ അങ്ങനെയല്ല. നിങ്ങളുടെ കൈകളിൽ സ്നേഹത്തിന്റെ അപ്പം എടുത്ത് നിങ്ങൾ ആഘോഷിക്കുന്നു. നിങ്ങളുടെ അംഗുലികൾ ചലിപ്പിച്ച് പരിശുദ്ധാത്മാവ് ആവസിയ്ക്കണമേയെന്ന് അപേക്ഷിക്കുന്നു. സ്നേഹചുംബനങ്ങളുടെ ആഹ്വാനങ്ങൾ ഉരുവിടുന്നു. നിങ്ങളുടെ യേശു വഹിച്ചതും സഹിച്ചതുമായ കുരിശ് നെഞ്ചിലും ശിരസ്സിലും നിങ്ങൾ അണിയുന്നു. പക്ഷെ സഹകരണമില്ല, സഹഭാവമില്ല,സമ്മുഖത്തോടെ ഒന്നിച്ചു കൂടുന്നില്ല. വലിയവൻ ആരെന്നുള്ള വിവാദത്തിന്റെ വിഷപ്പുകയിൽ നിങ്ങൾ വീർപ്പുമുട്ടുന്നതായി ഞങ്ങൾക്കു തോന്നുന്നു. നിങ്ങൾ ഞങ്ങളുടെ കോർത്തുപിടിച്ച കൈകളിലേക്കു നോക്കുക. യേശുവിന്റെ മാതൃകയിൽ നിങ്ങൾ പോകാൻ തുനിയുന്നില്ലെങ്കിൽ ഞങ്ങളുടെ മാതൃകയെങ്കിലും സ്വീകരിച്ച് വൈരാഗ്യവും വഴക്കും തീർക്കുക.

ഒരു കാര്യം കൂടി കൊറിയക്കാരായ ഞങ്ങൾ പറഞ്ഞു കൊള്ളട്ടെ. "വഴക്കിനെ അതിന്റെ വഴിയ്ക്കുവിട്ട് യോജിപ്പിന്റെ വഴിയിലേക്കു വരാൻ ഇനിയും നിങ്ങൾ മടിച്ചുനിന്നാൽ മാപ്പർഹിക്കാത്ത മഹാപരാധമായിരിക്കും നിങ്ങളുടെമേൽ വരും തലമുറ ചുമത്തുക. ഞങ്ങളുടെ ഹസ്തദാനത്തിന്റെ ചിത്രം ദൈവദാന മായി നിങ്ങൾ കരുതി കൊള്ളുക."



കവിത

## ഏദൻതോട്ടത്തിലെ ന്യായവിധി

**- ബേബി ജോൺ താമരവേലി**

പരമപുരുഷനാം ആദം ഭൂവിൽ
പരിചൊടു ജീവിതമാരംഭിച്ചു!
സഖിയായി ഹവ്വയും ഏദനിലായ്
അഖിലേശനൊന്നായിച്ചേർന്നു നിന്നു!

ആദമില്ലാത്തൊരു തക്കം നോക്കി
അഴകുള്ള പാമ്പായി വേഷം പൂകി-
അതിബുദ്ധിയുള്ളോരു സാത്താനെത്തി
ഹവ്വയ്ക്ക് കനി നൽകി പാട്ടിലാക്കി

ചെകുത്താന്റെ വാക്കിൽ മയങ്ങി ഹവ്വ
കല്പന തെറ്റിച്ചുകനിയും തിന്നു.
അതുകൊണ്ടു സ്ത്രീയെന്നും ശാപം പേറി
നൊന്തു പ്രസവിക്കാൻ ഹേതുവായി!

അതിലും ശപിക്കപ്പെട്ടുരഗമല്ലേ...
നെഞ്ചാലുരസ്സി ഗമിച്ചീടുന്നു.!
മാനവർക്കൊക്കെയും ശത്രുവായി
വനഭീതിനന്നേവരുത്തീടുന്നു.!!

മനുഷ്യനു കിട്ടിയ ദോഷമെല്ലാം
ഭൂമിക്കും ശാപമായ്ത്തീർന്നു പിന്നെ.
വിയർപ്പോടെ ഭാരപ്പെട്ടുണ്ടുഴലാൻ
കാലങ്ങൾ കഷ്ടത്തിലാക്കിയിന്നും!!

നവഹവ്വമാരെ! നൽ ശ്രദ്ധവേണം
ഇനിയും ചതിയിൽപ്പെടാതെ നോക്കാൻ
ചതി ചെയ്തുശാപം വളർത്തിടാതെ
അതിമോഹംവിട്ടിട്ടനുസരിക്കൂ!

# ആദ്ധ്യാത്മിക സംഘടനകൾ ഉണരണം!...

ഏബ്രഹാം സാമുവൽ, ബഹ്റിൻ

കഴിഞ്ഞ കുറെ നാളുകളായി നമ്മുടെ സഭയിലെ ആദ്ധ്യാത്മിക സംഘടനകളുടെ പ്രവർത്തനങ്ങൾ നാമമാത്രമായിരിക്കുന്നു എന്ന യാഥാർത്ഥ്യത്തിലേക്ക് നാം ഒരു നിമിഷം തിരിഞ്ഞുനോക്കേണ്ടിയിരിക്കുന്നു. ആദ്ധ്യാത്മിക സംഘടനകളുടെ കേന്ദ്ര നേതൃത്വങ്ങൾക്കും, ഭദ്രാസന നേതൃത്വങ്ങൾക്കും ഇടവകയായും, സഭാംഗങ്ങളുമായുമുള്ള അനുദിനബന്ധം എത്രമാത്രം ഉണ്ടെന്ന് പരിശോധിച്ചാൽ ഇതിന്റെ സത്യാവസ്ഥ മനസ്സിലാക്കാം. പല പ്രസ്ഥാനങ്ങളും ഒരു വാർഷിക ക്യാമ്പും നാമമാത്രങ്ങളായ പ്രസ്താവനകളും കൊണ്ട് പ്രവർത്തിച്ചു പോകുന്നു. യുവജനപ്രസ്ഥാനവും, സണ്ടേസ്ക്കൂളും, സ്ത്രീസമാജവും ഇതിൽ നിന്നു വ്യത്യസ്തമല്ല. ഇടവക യൂണിറ്റുകൾക്കുള്ള പ്രവർത്തന മാർഗരേഖ വർഷത്തിൽ ഒരിക്കൽ അയച്ചു കൊടുക്കുവാൻ പോലും പല അദ്ധ്യാത്മിക സംഘടനകളും ശ്രമിക്കാറുമില്ല. യുവജനങ്ങൾക്കുവേണ്ടിയുള്ള പ്രസിദ്ധീകരിക്കുന്ന ഓർത്തഡോക്സ് യൂത്ത് എന്ന പ്രസിദ്ധീകരണത്തിന് യുവജന പ്രസ്ഥാനവുമായി ഒരു ബന്ധവുമില്ല എന്നത് പരസ്യമായ രഹസ്യമല്ലേ?

മിക്ക പള്ളികളിലും ആദ്ധ്യാത്മിക സംഘടനകൾ പ്രവർത്തിക്കുന്നില്ല അല്ലെങ്കിൽ അതിനാളില്ലാതായിരിക്കുന്നു. മാറുന്ന പരിസ്ഥിതികൾക്കനുസരിച്ചും, കാലഘട്ടത്തിനനുസരിച്ചും മാറ്റങ്ങളിലെ നന്മയെ ഉൾക്കൊള്ളുവാനും തിന്മയെ ത്യജിക്കുവാനും സഭയിലെ അദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ തയ്യാറാകേണ്ടിയിരിക്കുന്നു.

ഇന്റർനെറ്റ് 'ചാറ്റിംഗ്' യുഗത്തിൽ സായാഹ്നങ്ങളിൽ യുവജന – വിദ്യാർത്ഥി പ്രസ്ഥാന യോഗങ്ങളിലേക്കും അവയുടെ പ്രവർത്തന പന്ഥാവിലേക്കും സഭാംഗങ്ങൾ ആകൃഷ്ടരാകണമെങ്കിൽ, വിശ്വാസവും വിജ്ഞാനവും വിനോദവും ഒരുമിച്ചിടകലർന്ന, നമ്മുടെ വിശ്വാസത്തിലധിഷ്ഠിതമായ പ്രവർത്തനങ്ങൾ ഉണ്ടായേ മതിയാകൂ.

സ്ത്രീപീഠനവും, ആത്മഹത്യാപ്രവണതയും, അക്രമവും, അരക്ഷിതാവസ്ഥയും, വർഗ്ഗീയ ലഹളയും ഭാരതത്തിലും പ്രത്യേകിച്ച് കേരളത്തിലും വർദ്ധിച്ചു വരുന്ന ഈ കാലഘട്ടത്തിൽ അതിനെതിരെ ബോധവത്ക്കരണം നടത്തുവാനെങ്കിലും നമ്മുടെ പ്രസ്ഥാനങ്ങൾക്ക് കഴിയാതെ പോകുന്നത് ലജ്ജാവഹമാണ്. സമൂഹത്തിലെ എല്ലാ മേഖലകളിലും സ്ത്രീകൾ ഇന്ന് അവരുടെ പ്രതിഭ തെളിയിച്ചിട്ടുണ്ടെങ്കിലും നമ്മുടെ സഭയിൽ ഇന്നും ഒരു പേരിനുമാത്രം നിലകൊള്ളുന്ന പ്രസ്ഥാനമായല്ലേ സ്ത്രീസമാജം പ്രവർത്തിക്കുന്നത്?

ഇതിനുപരിയായി പരിശുദ്ധ സുന്നഹദോസിന്റേയോ അഭിവന്ദ്യ തിരുമേനിമാരുടേയോ അനുവാദമില്ലാത്ത പല പ്രസ്ഥാനങ്ങളും (വ്യക്തികളും) സഭയിൽ ഉടലെടുക്കുകയും സഭാംഗങ്ങളിൽ ആശയക്കുഴപ്പം സൃഷ്ടിക്കുകയും ചെയ്യുന്നു. സ്വന്തമായി ആരാധനാലയമുണ്ടാക്കുകയും മറ്റു സഭകളിലെ അഭിവന്ദ്യ തിരുമേനിമാരെ കൊണ്ട് അത് കൂദാശ ചെയ്യിപ്പിക്കുകയും അവിടെ ആരാധന നടത്തുകയും, വിദേശരാജ്യങ്ങളിൽ നിന്നുപോലും പണപ്പിരിവു നടത്തുകയും ചെയ്യുന്ന 'ഓർത്തഡോക്സുകാർ' ഇപ്പോഴും സഭാംഗങ്ങളായി തുടരുന്നത് ഖേദകരമാണ്.

ആദ്ധ്യാത്മികപ്രസ്ഥാനങ്ങൾ ഒരുവിധം നന്നായി പ്രവർത്തിക്കുന്ന ഗൾഫ് നാടുകളിലെ ദേവാലയങ്ങളിൽ പോലും ഇന്ന് അവ കേവലം ചില ചാരിറ്റി പ്രവർത്തനങ്ങളുമായി ഒതുങ്ങി കഴിയുന്നു.

### നാം എന്തു ചെയ്യണം?

1. എല്ലാ ഇടവകകളിലും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ രൂപീകരിക്കുവാൻ നിർദ്ദേശിക്കുന്നതിനോടൊപ്പം, അതിനുള്ള വാർഷിക മാർഗനിർദ്ദേശരേഖ കേന്ദ്രത്തിൽ നിന്നും വിതരണം ചെയ്യുക.

2. ആദ്ധ്യാത്മിക സംഘടനകൾക്ക് ഇടവക തലത്തിലും, ഭദ്രാസന തലത്തിലും, കേന്ദ്ര തലത്തിലും കോ-ഓർഡിനേഷൻ കമ്മറ്റികൾ രൂപീകരിക്കുകയും ഓരോ പ്രസ്ഥാനത്തിന്റെയും പ്രവർത്തനങ്ങൾ വിലയിരുത്തുകയും ചെയ്യുക.

3. ഭദ്രാസന, കേന്ദ്ര തലങ്ങളിൽ കൂടുതൽ അത്മായരെ ഭാരവാഹികളായി ഉൾപ്പെടുത്തുകയും ഉത്തരവാദിത്വങ്ങൾ ഏൽപ്പിക്കുകയും ചെയ്യുക.

4. ഇടവക വികാരിമാർക്കും ആദ്ധ്യാത്മിക സംഘടനാ ഭാരവാഹികൾക്കും ഓറിയന്റേഷൻ ക്ലാസ്സുകൾ നടത്തുക.

5. ആദ്ധ്യാത്മിക സംഘടനകളുടെ ഭാരവാഹിയായിരിക്കുന്ന അഭിവന്ദ്യ തിരുമേനിമാരേയും, വന്ദ്യപുരോഹിതരേയും, ആത്മായ ഭാരവാഹികളെയും മറ്റുള്ള ചുമതലകളിൽ നിന്നും മാറ്റി നിർത്തുക. (ഒരാൾക്ക് ഒരു പദവി) പ്രവർത്തനങ്ങൾക്കുവേണ്ടി സമയം കണ്ടെത്താനാവാത്തവർ സ്വയം രാജിവച്ച് ഒഴിയുക.

6. കഴിവുള്ളവരും സമയമുള്ളവരും സ്വയം സമർപ്പിതരായി ദൈവമുമ്പാകെ കടന്നുവരിക. ❑

തിരുവല്ല കുരിശുകവലയിലുള്ള

സി. എസ്. എസ്. ബുക്ക്ഷോപ്പിൽ

# സാഹിത്യവാരവും പുസ്തകോത്സവവും

**2000 നവംബർ 1 മുതൽ 11 വരെ**

*ഗ്രന്ഥങ്ങൾക്ക് വിവിധ നിരക്കുകളിൽ*

***50% വരെ ഡിസ്ക്കൗണ്ട്***

## ഇടവകകളിൽ പുസ്തക വിതരണ യജ്ഞം

**ഒക്ടോ. ൧ മുതൽ ആരംഭിക്കുന്നു.**

ഡിക്ഷണറികൾ ● ഇംഗ്ലീഷിലും മലയാളത്തിലുമുള്ള ബഹുവർണ ചിത്രകഥകൾ ● പൊതുവിജ്ഞാനഗ്രന്ഥങ്ങൾ ● ബൈബിൾ കലണ്ടർ ● വാക്യബോർഡുകൾ ● ചിത്രങ്ങൾ സ്റ്റിക്കറുകൾ ● ഗ്രീറ്റിംഗ്സ് കാർഡുകൾ ● ഗൃഹാലങ്കാരത്തിനുള്ള മറ്റു സ്റ്റേഷനറികൾ ● ക്രൈസ്തവ ഓഡിയോ-വീഡിയോ കാസറ്റുകൾ സി ഡി എന്നിവയും ലഭിക്കുന്നു.

*ക്രിസ്മസ് കാർഡുകൾക്ക്*

*പ്രത്യേക ഡിസ്കൗണ്ട്*

**സി. എസ്. എസ്. ബുക്ക്ഷോപ്പ്**

**കുരിശുകവല - തിരുവല്ല**

**ഫോൺ - 630389**

# സുവിശേഷ സന്ദേശം

ഫാ. കുര്യൻ ഡാനിയേൽ

### സ്ലീബായുടെ ശേഷം അഞ്ചാം ഞായറാഴ്ച
### വി. മത്തായി 23:1–12

ധാർമ്മീക പരിഷ്കർത്താവെന്ന നിലയിൽ (Moral Reformer) യേശുവിനെ ചിത്രീകരിക്കുന്ന ശ്രദ്ധേയങ്ങളായ വേദഭാഗങ്ങളിലൊന്നാണിത്, മറ്റ് സമവീക്ഷണ സുവിശേഷങ്ങളിലില്ലാത്തവിധം വ്യക്തമായും വിശദമായും വി. മത്തായി ശ്ലീഹാ തന്റെ വിശദീകരണം നൽകിയിരിക്കുന്നു. വാക്കും പ്രവർത്തിയും തമ്മിൽ പൊരുത്തമില്ലാതെ വരികയെന്നത് എന്നും ധാർമ്മിക ലോകത്തിന്റെ ഒരു പ്രശ്നമാണ്. സമൂഹത്തിൽ ഏറെ ചുമതലപ്പെട്ട ഒരു വിഭാഗത്തിൽ നിന്നും ഇതുണ്ടാവുമ്പോൾ പ്രശ്നത്തിന്റെ സങ്കീർണ്ണത വർദ്ധിക്കുന്നു. മൂല്യങ്ങൾക്ക് ച്യുതിയുണ്ടാവുന്നു. യഹൂദമതസമൂഹത്തിൽ യേശു കാണുന്നത് ഇത്തരത്തിലൊരു സാഹചര്യമാണ്. ശാസ്ത്രിമാരും പരീശന്മാരും യഹൂദമതത്തിൽ വളരെ പ്രധാനപ്പെട്ട വിഭാഗങ്ങളായിരുന്നു. അവർ മതഭക്തരെന്ന് നടിച്ചവരും അധികാരങ്ങൾ അവകാശമെന്ന വിധം കയ്യാളിയവരുമായിരുന്നു. എന്നാൽ സാധാരണജനങ്ങളെ കബളിപ്പിച്ചിരുന്ന ഇക്കൂട്ടരുടെ പൊള്ളയായ മതത്തെ യേശു തുറന്നു കാട്ടി എളിമയുടെ മഹത്വമെന്തെന്ന് പഠിപ്പിച്ചു. ഈ പഠനപരിപാടിയിൽ യേശു പ്രദർശിപ്പിക്കുന്ന ഒറ്റ ആദരവും ഒരു അനാദരവും മറ്റൊരു അത്യാദരവും ശ്രദ്ധേയമാണ്.

### 1) അധികാരത്തോടുള്ള ആദരവ്

അധികാരം ദൈവ കല്പിതമെന്നും അത് ആദരിക്കപ്പെടേണ്ടതാണെന്നും യേശു പഠിപ്പിച്ചു. "ശാസ്ത്രിമാരും പരീശന്മാരും മോശയുടെ പീഠത്തിൽ ഇരിക്കുന്നു. ആകയാൽ അവർ നിങ്ങളോടു പറയുന്നതൊക്കെയും പ്രമാണിച്ചു ചെയ്‌വിൻ" വി. മത്തായി 23:2,3, യരുശലേം ശൂന്യനഗരമായി ഭവിച്ചെങ്കിലും ന്യായപ്രമാണം ലഭിച്ചവരെന്ന അഭിമാനവും മഹിമയും യഹൂദർ സദാ വച്ചുപുലർത്തിയിരുന്നു. ദൈവത്തിൽ നിന്നും മോശ പ്രാപിച്ച പ്രമാണം യോശുവായിലൂടെ മൂപ്പന്മാർക്കും പ്രവാചകന്മാർക്കും പിന്നീട് സിനഗോഗിനും ഏല്പിക്കപ്പെടും എന്നായിരുന്നു യഹൂദ വിശ്വാസം. ന്യായപ്രമാണ ആചരണത്തിനുള്ള താല്പര്യം യഹൂദർക്കുണ്ടാവുന്നത് എസ്രാശാസ്ത്രി പ്രമാണം പരസ്യമാക്കിയതോടുകൂടിയാണ്, ബി. സി. 450–ൽ ബാബേൽ പ്രവാസത്തിൽ നിന്നുള്ള പ്രത്യാഗമനം ന്യായപ്രമാണ അനുഷ്ഠാനത്തിന്റെ താല്പര്യം വർദ്ധിപ്പിച്ചു. പ്രധാന പ്രമാണത്തിന് 613 ഉപപ്രമാണങ്ങളുണ്ടായി. പ്രൊഫൈറ്റർ (ശാസ്ത്രികൾ), പരീശന്മാർ എന്നിവർ പ്രമാണ വ്യാഖ്യാതാക്കളും പ്രചാരകരുമായി മാറി. മോശയുടെ പീഠമെന്നത് പദാർത്ഥമയമായ അർത്ഥത്തെയല്ല ദ്യുതിപ്പിക്കുന്നത് മറിച്ച് കൈവെപ്പുമൂലം ശാസ്ത്രികൾക്ക് പരമ്പരയായി ലഭിച്ച അദ്ധ്യാപന അംഗീകാരമാണ്. ഈ അംഗീകാരത്തോട് യേശുവിന് ആദരവാണുള്ളത്. പൂർണ്ണമനുഷ്യനും പൂർണ്ണ ദൈവവുമായിരുന്നവൻ മാനുഷീക നിയമങ്ങൾക്ക് വിധേയനായി സാധാരണനെപ്പോലെ കരം കൊടുത്തു. സഭയുടെ പഠിപ്പിക്കലും മറ്റൊന്നല്ല. കർത്തൃത്വം നടത്തുന്നവർക്കായി പ്രാർത്ഥിക്കുന്നു. "ഏതു മനുഷ്യനും ശ്രേഷ്ഠാധികാരങ്ങൾക്കു കീഴടങ്ങട്ടെ. ദൈവത്താലല്ലാതെ ഒരധികാരവുമില്ലല്ലോ. ഉള്ള അധികാരങ്ങളോ ദൈവത്താൽ നിയമിക്കപ്പെട്ടിരക്കുന്നു. ആകയാൽ അധികാരത്തോടു മറുക്കുന്നവൻ ദൈവവ്യവസ്ഥയോടു മറുക്കുന്നു. മറുക്കുന്നവരോ ശിക്ഷാവിധി പ്രാപിക്കും." ഇത് പരിശുദ്ധനായ പൗലൂസ് ശ്ലീഹായിൽ നിന്ന് റോമാക്കാർക്ക് ലഭിച്ച കല്പനയാണ് റോമ. 13:1,2 പരിശുദ്ധനായ പത്രോസ് ശ്ലീഹാ ഇപ്രകാരം കല്പിച്ചു "സകല മാനുഷനിയമത്തിനും കർത്താവിൻ നിമിത്തം കീഴടങ്ങുവിൻ ശ്രേഷ്ഠാധികാരി എന്നു വച്ചു രാജാവിനും ദുഷ്ടവൃത്തിക്കാരുടെ ദണ്ഡനത്തിനും സൽപ്രവൃത്തിക്കാരുടെ മാറ്റത്തിനുമായി അവനാൽ അയയ്ക്കപ്പെട്ടവൻ എന്നു വച്ചു നാടുവാഴികൾക്കും കീഴടങ്ങുവിൻ" 1 പത്രോസ് 2:13,14



കഴിഞ്ഞ ഒരു വർഷമായി ധ്യാനപംക്തി എഴുതി കൊണ്ടിരുന്നത്. ബഹു കുര്യൻ ഡാനിയേൽ അച്ചനാണ് ഈ ലക്കത്തോടു കൂടി അതവസാനിക്കുന്നു. കൃത്യാന്തരബാഹുല്യത്തിനിടയിലും ഇതിന് സമയം കണ്ടെത്തിയ അച്ചനോടുള്ള നന്ദി രേഖപ്പെടുത്തുന്നു. യൂത്ത് ലീഗ് മുൻ ജനറൽ സെക്രട്ടറിയായിരുന്ന അച്ചൻ പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് സിറിയക് വിഭാഗം മേധാവിയായും, നിരണം ഭദ്രാസനത്തിൽ തിരുവല്ല മുത്തൂർ സെന്റ് ജോർജ്ജ് പള്ളി വികാരിയായും സേവനം അനുഷ്ഠിക്കുന്നു.

### 2) ദുർഭരണത്തോടുള്ള അനാദരവ്

അനുസരിക്കാനറിയാത്തവൻ ഭരണം കയ്യാളുമ്പോൾ ആത്മാർത്ഥത ഹനിക്കപ്പെടുകയും. ദുർഭരണം സംജാതമാവുകയും ചെയ്യുന്നു. യേശുവിന്റെ പരസ്യശുശ്രൂഷയുടെ കാലയളവിൽ യഹൂദമത പശ്ചാത്തലത്തിൽ ഭരണ സംവിധാനത്തിനുപറ്റിയ ഒരു പ്രമാദമിതാണ്. ഇതുകൊണ്ട് തന്നെ യഹൂദ വർഗ്ഗത്തെ യേശു മുഖത്തു നോക്കി വെള്ളതേച്ച ശവക്കല്ലറകളേ എന്നു വിളിച്ചു. അവരോട് നിങ്ങൾക്കു ഹാ കഷ്ടം എന്നു പറഞ്ഞു. താൻ അവരോട് ചോദിച്ചു പാമ്പുകളേ, സർപ്പസന്തതികളേ നിങ്ങൾ നരകവിധി എങ്ങനെഒഴിഞ്ഞുപോകും. വി. മത്തായി 23:33 എന്നാൽ പിതാവാം ദൈവത്താൽ തനിക്കു ഭരമേല്പിക്കപ്പെട്ട നിർമ്മല സംഘത്തോട് പുത്രനായ യേശു പറഞ്ഞത് ഈവേദഭാഗത്ത് കാണാം. അവർ നിങ്ങളോടു പറയുന്നതൊക്കെയും പ്രമാണിച്ചു ചെയ്‌വിൻ അവരുടെ പ്രവൃത്തികൾ പോലെ ചെയ്യരുതു താനും. അവർ പറയുന്നതെല്ലാതെ ചെയ്യുന്നില്ലല്ലോ വി. മത്തായി 23:3 മനുഷ്യന്റെ അകവും പുറവും ഒരുപോലെ കണ്ട കർത്താവ് ആർജ്ജിച്ചിരുന്ന ധാർമ്മിക ഉന്നതിയുടെയും ആത്മാർത്ഥതയുടെയും പ്രതിഫലനമാണ് വീണ്ടും വി. മത്തായിയുടെ സുവിശേഷത്തിൽ നാം വായിക്കുന്നത്. അവരുടെ ശാസ്ത്രിമാരെപ്പോലെയല്ല അധികാരമുള്ളവനായിട്ടത്രെ അവൻ അവരോട് ഉപദേശിച്ചത് വി. മത്തായി 7:29

അധികാരസ്ഥാനികൾ മര്യാദലംഘിക്കുമ്പോൾ മൗനം പാലിക്കുന്നത് തെറ്റാണ്. സഭയ്ക്കും സമൂഹത്തിനും രാഷ്ട്രത്തിനും ഇന്ന് ധർമ്മച്യുതി സംഭവിക്കാത്ത മനു

ഷ്യരെ ആവശ്യമായിരിക്കുന്നു. ദൈവഭയമില്ലായ്കയും സ്വാർത്ഥ താല്പര്യവും കൈമുതലാക്കിക്കൊണ്ട് പൊയ്മുഖമണിഞ്ഞു ഭരണം നിറവേറ്റുന്ന അധികാരികൾക്ക് തിരിച്ചടി നൽകണം. എപ്പിസ്ക്കോപ്പസിയോടൊപ്പം ജനായത്ത സംവിധാനവും നിലനിൽക്കുന്ന സഭയിലും അനാവശ്യമായ അപ്രമാദിത്തങ്ങളും ചീഞ്ഞു നാറുന്ന ദുർഭരണങ്ങളും അനുവദിക്കേണ്ടതില്ല.

### 3) എളിമയോടുള്ള അത്യാദരവ്

നിങ്ങളിൽ ഏറ്റം വലിയവൻ നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകേണം. തന്നെത്താൻ ഉയർത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും. തന്നെത്താൻ താഴ്ത്തുന്നവൻ എല്ലാം ഉയിർത്തപ്പെടും. വി. മത്തായി 23:11,12. ഈ വേദഭാഗത്തിന്റെ അവസാന വാക്യമാണിത്. അധികാരത്തിന്റെ പ്രമത്തതയിൽ കണ്ണുമഞ്ഞളിച്ചിരുന്ന ശാസ്ത്രിമാരുടെ അഹങ്കാരത്തിനെതിരായി യേശു ആഞ്ഞടിക്കുകയാണ്. പരീശപ്രമാണികൾ സ്വയമേവ ചമയുവാൻ ആഗ്രഹിച്ച ഗുരു സ്ഥാനവും, പിതൃസ്ഥാനവും, നായക സ്ഥാനവും പിതാവാം ദൈവത്തിനും താൻ കല്പിച്ചയച്ച പുത്രനും മാത്രം അവകാശപ്പെട്ടതാണെന്ന് യേശു സമർത്ഥിക്കുന്നു. സ്വയം ചമയുന്നതിലല്ല മറിച്ച് ദൈവം ചമയിക്കുന്നതിലാണ് നാം ഭംഗിയുള്ളവരാകുന്നതെന്നും താൻ ഉപദേശിച്ചു. ഒരുവൻ തന്നെത്തന്നെ ഉയിർത്തുവാൻ ശ്രമിക്കുമ്പോൾ അവൻ താഴ്ത്തപ്പെടുന്നു. സ്വയം താഴ്മധരിക്കുന്നവൻ ഉയിർത്തപ്പെടുന്നു ഉയർച്ചതാഴ്ചകൾ ദൈവത്തിന്റെ കൃതിയാണ് മനുഷ്യന്റെ നിർമിതിയല്ല. കർത്താവ് തന്റെ പരസ്യശുശ്രൂഷയിൽ എളിമയോട് അത്യാദരവ് കാട്ടിയിട്ടുള്ള സന്ദർഭങ്ങൾ അനവധിയാണ്. ചുങ്കക്കാരന്റെ പ്രാർത്ഥന തനിക്കു പ്രിയമായി, വിധവയുടെ ചില്ലിക്കാശ് താൻ അംഗീകരിച്ചു, പാപിനിയുടെ തൈലം തന്റെ മനസ്സു തെളിയിച്ചു, ബർത്തിമായുടെ കണ്ണുകൾ അവൻ തുറന്നു, ബഥസ്ദായിലെ രോഗിയെ അവൻ കണ്ടു. എന്നാൽ പരീശന്റെ അഹങ്കാരം അവൻ തിരിച്ചറിഞ്ഞു, ധനവാനായ ചെറുപ്പക്കാരനെ അവൻ നിരാശനാക്കി, സ്വാർത്ഥനായ ധനികനെ അവൻ ഭോഷനെന്നു കണ്ടു. ഇതിലൊക്കെയുപരിയായി ജനനം മുതൽ മരണം വരെയും താൻ എളിമയുടെ അനുഭവങ്ങൾ സ്വയം സ്വീകരിച്ചു.

ആരോഗ്യകരമായ സഭാ ജീവിതത്തിനും അഭിലഷണീയമായ സാമൂഹ്യപുരോഗതിയ്ക്കും എളിമയോടുള്ള അത്യാദരവ് നമുക്ക് ആവശ്യമാണ്. നിർഭാഗ്യവശാൽ ആധുനീകയുഗത്തിൽ നാം പരിശീലിച്ചിരിക്കുന്നത് തികച്ചും വ്യത്യസ്ഥതയുടെ സ്വഭാവമാണ്. ഉപഭോഗസംസ്ക്കാരത്തിന്റെ ഭാഗമായി മാറിക്കഴിഞ്ഞിരിക്കുന്ന മാനവസമൂഹം പ്രകടനത്തിന്റെയും ബാഹ്യ മോടിയുടെയും പിറകേയാണ്. ഇവിടെ എളിയവൻ അനാദരിക്കപ്പെടുന്നു അത് അനർത്ഥ ദിവസത്തിൽ ദൈവം ഒഴിഞ്ഞു കളയുന്നതിന് കാരണമായി ഭവിക്കുന്നു.

നാം അധികാരമുള്ളവരും അധികാരത്തിന്, വിധേയപ്പെട്ടവരുമെന്ന് ഓർക്കേണ്ടതാണ്, അരുമനാഥനായ കർത്താവിനെപ്പോലെ വ്യക്തി ജീവിതത്തിലും സാമൂഹ്യ ജീവിതത്തിലും എളിമയോടെ അത്യാദരവ് കാണിച്ചാൽ അധികാരത്തോടും അധികാരികളോടും നാം പുലർത്തേണ്ട ആദരവോ അനാദരവോ വെളിവാകും. ഈ വെളിവ് ഔന്നത്യത്തിന്റെ തെളിവിലേക്ക് നമ്മെ നയിക്കും. അതും നമ്മെ ലക്ഷ്യത്തിലേക്ക് അടുപ്പിക്കുന്ന ആത്മീയപാത തന്നെയാണ്.

## സ്ലീബായുടെ ശേഷം ആറാം ഞായറാഴ്ച

വി. ലൂക്കോസ് 18:18-27 യഹൂദപ്രമാണിമാരിൽ ഒരുവനും യേശുവും തമ്മിൽ നടക്കുന്ന സംഭാഷണവും അതേതുടർന്ന് യേശു നൽകുന്ന പ്രബോധനങ്ങളുമാണ് ഇന്നത്തെ വി. വേദഭാഗത്ത് ദർശിക്കാവുന്നത്. വലിയ പ്രതീക്ഷയോടു കൂടി വന്ന പ്രമാണി അതീവദുഃഖിതനായിട്ടാണ് പിന്നീട് കാണപ്പെടുന്നത്. വി. മർക്കോസിന്റെ സുവിശേഷത്തിൽ 10-ാം അദ്ധ്യായം 17 മുതൽ 22 വരെ വാക്യങ്ങളിൽ ഇതേ വേദഭാഗം രേഖപ്പെടുത്തിയിരിക്കുന്നതിൽ കർത്താവിന്റെ മുമ്പിൽ മുട്ടുകുത്തി അപേക്ഷിക്കുന്ന പ്രമാണിയെ നാം കാണുന്നു. എന്നാൽ അവൻ വിഷാദിച്ചു ദുഃഖിതനായി പൊയ്ക്കളഞ്ഞു എന്നാണ് പിന്നീട് വായിക്കുന്നത്. യേശുവിന്റെയടുക്കൽ വന്നിട്ട് നിരാശരോ ദുഃഖിതരോ ആയി കടന്നു പോകേണ്ടി വന്നിട്ടുള്ള അധികം പേരെപ്പറ്റി തിരുവചനത്തിൽ കാണുന്നില്ല. സമൂഹത്തിൽ മാന്യ സ്ഥാനം അലങ്കരിക്കുന്ന ഈ പ്രമാണി ഒരു പക്ഷേ ഒരു ശാസ്ത്രിയോ പരീശനോ ആയിരുന്നിരിക്കണം. എന്നാൽ എന്നാണ് ഈ പ്രമാണിക്ക് സംഭവിച്ചത്? നിത്യജീവന്റെ അവകാശത്തിന് ആവശ്യമായിരിക്കുന്ന മൂന്നു ഘടകങ്ങൾ ഇവനുണ്ടായരുന്നു. എന്നാൽ ഈ മൂന്നു അവസ്ഥകളും അതിന്റെ പരിപക്വമായ നിലയിൽ ഉൾക്കൊള്ളാൻ സാധിക്കാതിരുന്നതിന്റെ അനന്തര ഫലമായി വേണം അവന്റെ അകൽചയെ മനസ്സിലാക്കുവാൻ. നിത്യജീവന്റെ അവകാശിത്തത്തിന് നമുക്കും അവശ്യമായിരിക്കുന്ന ഈ ഘടകങ്ങൾ ഏവയെന്നു നോക്കാം.

### 1) അന്വേഷണം

"നല്ല ഗുരോ ഞാൻ നിത്യജീവനെ അവകാശമാക്കേണ്ടതിന് എന്തു ചെയ്യേണം" വി. ലൂക്കോസ് 18:18 ഇതാണ് പ്രമാണിയുടെ ചോദ്യം ദൈവപുത്രനായി അവൻ യേശുവിനെ അംഗീകരിച്ചുവോയെന്നു നിശ്ചയമില്ല. എന്നാൽ നല്ല ഒരു ഗുരുവായിട്ട് അംഗീകരിച്ചു കൊണ്ടാണ് അന്വേഷണം. പക്ഷേ ഈ അന്വേഷണം ലക്ഷ്യത്തിലെത്തുന്നില്ല കാരണം അതോടൊപ്പം കലർത്തേണ്ടിയിരുന്ന അത്മാർത്ഥത അവന്റെ പക്കൽ ഇല്ലാതെ പോയി "ഒരു കുറവ് നിനക്കുണ്ട്" എന്ന യേശുവിന്റെ വാക്കുകൾ അവന്റെ അധ്യയനത്തിന് തടസ്സമായി ഭവിച്ചു. നിത്യജീവന്റെ അവകാശിത്തം പ്രാപിക്കേണ്ടതിനുള്ള അന്വേഷണം ഒരുപക്ഷേ നമുക്കുണ്ടാവും എന്നാൽ അത്മാർത്ഥയോടുകൂടി അതിലേക്ക് അടുക്കുവാൻ പലപ്പോഴും നമുക്ക് കഴിയാതെ പോകുന്നു. കുറവുകൾ ചൂണ്ടിക്കാണിക്കപ്പെടുമ്പോൾ, വേദനകൾ ഏറ്റെടുക്കേണ്ടി വരുമ്പോൾ, നമ്മുടെ അന്വേഷണം വഴിമുട്ടുന്നു. ചുരുക്കത്തിൽ, ചില വുകളില്ലാത്ത വേദനയേൽക്കാത്ത അന്വേഷണം മാത്രമേ നാം നടത്താറുള്ളൂ. ഇത് അന്വേഷണത്തിന്റെ വികലമായ തലമാണ്. ഇത് നമ്മെ ലക്ഷ്യത്തിലെത്തിക്കാത്ത അന്വേഷണമാണ്. യിരമ്യാപ്രവാചകനിലൂടെ ദൈവം അരുൾ ചെയ്തത് ശ്രദ്ധിക്കുക "നിങ്ങൾ എന്നെ അന്വേഷിക്കും. പൂർണ്ണഹൃദയത്തോടെ അന്വേഷിക്കുമ്പോൾ നിങ്ങൾ എന്നെ കണ്ടെത്തും" യിരമ്യാവ് 29:13 നിത്യജീവൻ അവകാശമാക്കുവാൻ ഹൃദയപൂർവ്വമായ അന്വേഷണമാണാവശ്യം.

### 2) അഭിമാനം

നന്മനിറഞ്ഞ ജീവിതത്തിനുതകുന്ന പ്രമാണ കല്പനകളെപ്പറ്റി കർത്താവ് ഓർമ്മിപ്പിച്ചപ്പോൾ പ്രമാണിയുടെ മറുപടി

ശ്രദ്ധേയമാണ്. "ഇവയൊക്കെയും ഞാൻ ചെറുപ്പം മുതൽ കാത്തുകൊണ്ടിരിക്കുന്നു" വി. ലൂക്കോസ് 18:21. ഇവ ആത്മാഭിമാനത്തിന്റെ വാക്കുകളാണോ അതോ ദുരഭിമാനത്തിന്റെ ജല്പനമാണോ എന്നു ചിന്തിക്കേണ്ടത് അവശ്യമാണ്. കേവലം അഞ്ച് കല്പനകൾ കർത്താവ് ഓർമ്മിപ്പിച്ചപ്പോൾ പ്രമാണിയുടെ മറുപടി താൻ കല്പനകളുടെ ആചരണത്തിൽ ചെറുപ്പം മുതലേ തികഞ്ഞവനാണെന്നാണ് ദൈവം ഒരുവനല്ലാതെ നല്ലവൻ ആരുമില്ലയെന്ന് യേശു അവനെ ഓർമ്മിപ്പിച്ചതിനു തൊട്ടുപിന്നാലെയാണ് ഈ അവകാശ വാദമെന്ന് ഓർക്കണം. ഈ അവകാശവാദവും ദുരഭിമാനവുമാണ് കുറവുകൾ അംഗീകരിക്കുന്നതിന് അവന് തടസ്സമായി ഭവിച്ചത്. വിശ്വാസജീവിതത്തിൽ അഭിമാനം ആവശ്യമാണ് എന്നാൽ ദുരഭിമാനവും പൊള്ളയായ അവകാശവാദങ്ങളും ആവശ്യമില്ല. "നിങ്ങളോ അന്ധകാരത്തിൽ നിന്നു തന്റെ അത്ഭുത പ്രകാശത്തിലേക്കു നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാൻ തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയ പുരോഹിത വർഗ്ഗവും വിശുദ്ധവംശവും സ്വന്തജനവുമാകുന്നു" 1 പത്രോ. 2:9 നമ്മുടെ പദവികളെയും ചുമതലകളെയും കുറിച്ചുള്ള ഈ പരാമർശം നമുക്ക് അഭിമാനമാണ്. എന്നാൽ കുറവുകളെ കണ്ടെത്തുവാനും അത് അംഗീകരിച്ച് തിരുത്തൽ വരുത്തുവാനും നമുക്ക് സാധിക്കണം. പാരമ്പര്യവും പെരുമയും പഴമയും നല്ലതുതന്നെയാണ്. എന്നാൽ അവ ദുരഭിമാനത്തിന് വഴിമരുന്നിട്ടുകൂടാ, അത്ഭുതകരമായി ദൈവം നമ്മെ നടത്തിയ വഴികളെക്കുറിച്ചു പുകഴുന്നതു നല്ലതാണ് എന്നാൽ അത് വ്യതിചലനത്തിനോ അഹന്തയ്ക്കോ കാരണമായി ഭവിച്ചുകൂടാ.

### 3) അതിദുഃഖം

"അവൻ വളരെ സമ്പത്തുള്ളവൻ ആക കൊണ്ട് ഈ വചനത്തിങ്കൽ വിഷാദിച്ച് ദുഃഖിതനായി പൊയ്കളഞ്ഞു" വി. മർക്കോസ് 10:22. ആത്മീയജീവിതത്തിൽ ദുഃഖമുണ്ടാവുക അഭികാമ്യമാണ്. പ്രത്യേകിച്ചും നമ്മുടെ കുറവുകൾ ചൂണ്ടിക്കാണിക്കപ്പെടുമ്പോൾ. എന്നാൽ ഇവിടെ പ്രമാണിയ്ക്കു സംഭവിക്കുന്നത് ഭൗതികസുഖവും സമ്പത്തും നഷ്ടപ്പെടുമെന്നതിലുള്ള ദുഃഖമാണ്. അത് ദരിദ്രർക്കുകൂടി അനുഭവിക്കേണ്ടി വരുമെന്ന പ്രയാസമാണ്. ഈ ദുഃഖം അവനെ നല്ല തീരുമാനങ്ങളിലേക്കും തദ്വാരാ ദൈവസന്നിധിയിലേക്കും അടുപ്പിക്കുകയല്ല ചെയ്യുന്നത് മറിച്ച് അവൻ അകറ്റപ്പെടുകയാണ്. ദുഃഖങ്ങൾ നമുക്കുമുണ്ടല്ലോ, അത് ആവശ്യവുമത്രെ, എന്നാൽ നാം എന്തിനായി ദുഃഖിച്ചു ? ആ ദുഃഖം നമ്മെ എവിടേയ്ക്ക് എത്തിച്ചു എന്നതാണ് പ്രധാനം. വേണ്ടപ്പെട്ടവരുടെ വേർപാടുകളോ അപ്രതീക്ഷിതമായ നഷ്ടങ്ങളോ പരാജയങ്ങളോ ഒക്കെ നമ്മെ അതീവ ദുഃഖത്തിലാക്കിയെന്നിരിക്കാം. ഭൗതികസുഖങ്ങളും സൗകര്യങ്ങളും ത്യജിക്കേണ്ടി വരുന്നതിനെക്കുറിച്ചുള്ള ദുഃഖം ആർക്കാണ് ഇല്ലാതിരിയ്ക്കുക? എന്നാൽ തന്റെ കുറവുകളെയോർത്ത് തീവ്രതയോടെ ദുഃഖിക്കുന്ന ഒരു ഭക്തനെ പരിശുദ്ധ പൗലൂസ് ശ്ലീഹായിൽ കാണുന്നു. "അയ്യോ അരിഷ്ഠ മനുഷ്യൻ, ഈ മരണത്തിനധീനമായ ശരീരത്തിൽ നിന്ന് എന്നെ ആർ വിടുവിക്കും" റോമർ 7:24. ഇതു കർത്താവു താൻ നേരിട്ടു വിളിച്ചു വേർതിരിച്ച മനുഷ്യന്റെ വിലാപമാണ്. "എന്റെ നാമം ജാതികൾക്കും രാജാക്കന്മാർക്കും യിസ്രയേൽ മക്കൾക്കും മുമ്പിൽ വഹിപ്പാൻ ഞാൻ തിരഞ്ഞെടുത്തിരിക്കുന്നൊരു പാത്രമാകുന്നു" (Acts 9:15) എന്ന് കർത്താവ് അനന്യാസിനോട് ആരെപ്പറ്റി പറഞ്ഞുവോ ആ ശൗലിന്റെ കരച്ചിലാണ്. ഈ വിലാപത്തിനു കാരണം പൗലൂസ് തന്നെ പറയുന്നു "ഞാൻ ചെയ്യുവാൻ ഇച്ഛിക്കുന്ന നന്മ ചെയ്യുന്നില്ലല്ലോ ഇച്ഛിക്കാത്ത തിന്മയത്രെ പ്രവൃത്തിക്കുന്നത്" റോമർ 7:19.

ദൈവരാജ്യത്തിലേക്കുള്ള പ്രയാണത്തിൽ പാപജീവിതത്തെക്കുറിച്ചുള്ള ദുഃഖമാണ് നമുക്കുണ്ടാകേണ്ടത്. കുറവുകൾ പരിഹരിക്കാനുള്ള വ്യഗ്രതയാണാവശ്യം. എന്നാൽ സഭയെന്ന തീർത്ഥാടക സംഘത്തിനിന്നെന്തുപറ്റി? പശ്ചാത്തപത്തിന്റെ പരിശുദ്ധി അന്യപ്പെട്ടു. ചാരായം നിരോധിച്ചപ്പോൾ ബ്ലേഡുകമ്പനികൾ പൊട്ടിയപ്പോൾ "ക്രൈസ്തവർ" അനേകർ ദുഃഖിച്ചു കാണും. എന്നാൽ സമൂഹത്തെ അപകടകരമായി ഗ്രസിച്ചിരിക്കുന്ന ധർമ്മച്യുതിയും മാധ്യമസംസ്ക്കാരവും, എത്ര ദുഃഖം നമുക്ക് നൽകുന്നുണ്ട് എന്നു ചിന്തിക്കുന്നത് അഭികാമ്യമാണ്, ദൈവരാജ്യപ്രവേശനം ലാഘവത്തോടെ കാണേണ്ട ഒന്നല്ല. അന്വേഷണവും അഭിമാനവും അതിദുഃഖവും ആന്തരിക അർത്ഥത്തിൽ നമുക്കുണ്ടാവുന്ന പക്ഷം യേശുവിലുമാവാസത്തിന്റെ ആനന്ദം നമുക്കുണ്ടാകും. അതാണ് നാം അഭിലഷിക്കേണ്ടത്.

## സ്ലീബായുടെ ശേഷം ഏഴാം ഞായറാഴ്ച

വി. മത്തായി 5:21-26

ധാർമ്മിക പ്രബോധനങ്ങളുടെ വിശ്വരൂപമെന്നു വിശേഷിപ്പിക്കാവുന്ന ഗിരിപ്രഭാഷണത്തിലെ ശ്രദ്ധേയമായ ഒരു ഭാഗമാണ് ഇന്നത്തെ ധ്യാന ചിന്ത. മനുഷ്യൻ തന്റെ സമസൃഷ്ടങ്ങളുമായുള്ള ബന്ധനത്തിലൂടെ ഭൗമലോകേ വളർന്ന് എങ്ങനെ സ്വർഗ്ഗീയ പിതാവിന്റെ സൽഗുണപൂർണ്ണതയിലെത്താമെന്ന ചിന്തകളാണ് ഗിരിപ്രഭാഷണത്തിലൂടെ യേശു നൽകിയത്. യഹൂദമതസമൂഹം ആദരിച്ചിരുന്ന അതിപുരാതന മതസങ്കല്പങ്ങളെയും കല്പനകളെയും അവയ്ക്ക് പുതിയ രൂപവും ഭാവവും നൽകി യേശു പഠിപ്പിച്ചിരിക്കുന്നതും ഗിരിപ്രഭാഷണത്തിലൂടെയാണ്. അതുകൊണ്ടു തന്നെ പർവ്വത പ്രസംഗത്തിൽ യേശുവിന്റെ ഭാവം ഒരു ധാർമ്മിക പരിഷ്കർത്താവ് എന്നനിലയിലാണ് നമുക്ക് വെളിവാകുന്നത്.

പരിപക്വമായ ജീവിതായോധനത്തിൽ മനുഷ്യൻ അഭിമുഖീകരിക്കേണ്ടിവരുന്ന ത്രിതല ബന്ധങ്ങൾ ഇവിടെ പരമാർശിച്ചിരിക്കുന്നത് ശ്രദ്ധേയമാണ്.

### 1) സഹോദരബന്ധം

ഞാനോ നിങ്ങളോടു പറയുന്ന സഹോദരനോടുകോപിക്കുന്നവനെല്ലാം ന്യായവിധിക്കു യോഗ്യനാകും. സഹോദരനോടു നിസ്സാര എന്നു പറഞ്ഞാലോ ന്യായാധിപ സഭയുടെ മുമ്പിൽ നിൽക്കേണ്ടിവരും. മൂഢാ എന്നു പറഞ്ഞാലോ അഗ്നി കോപം അപകടകരമായ പ്രത്യാഘാതത്തിലേക്കു വഴിതെളിക്കു. ഇത് വർജ്ജിക്കേണ്ടതുതന്നെയാണ്.

### 2) ദൈവീകബന്ധം

"ആകയാൽ നിന്റെ വഴിപാട് യാഗപീഠത്തിങ്കൽ കൊണ്ടു വരുമ്പോൾ സഹോദരനു നിന്റെ നേരെ വല്ലതുമുണ്ടെന്നു അവിടെവച്ച് ഓർമ്മവന്നാൽ നിന്റെ വഴിപാട് അവിടെ യാഗപീഠത്തിന്റെ മുമ്പിൽ വച്ചേച്ച് ഒന്നാമതു ചെന്നു സഹോദരനോട് നിരന്നു കൊൾക. പിന്നെ വന്നു നിന്റെ വഴിപാടു കഴിക്ക" വി.മത്താ 5:23,24 ഊനമില്ലാത്ത കാള, കോലാട്, ആൺചെമ്മരിയാട്, കുറുപ്രാവ്, പ്രാവിൻകുഞ്ഞ്, നേരിയമാവ്, പുളി

പ്പില്ലാത്ത അപ്പം എന്നിവ യഹൂദജനം യഹോവയ്ക്ക് വഴിപാടായി അർപ്പിച്ചിരുന്നു. സൗരഭ്യവാസനയായി അർപ്പിക്കപ്പെട്ടിരുന്ന ഇത്തരം വഴിപാടുകൾ വിശ്വാസസമൂഹത്തിന്റെ ഭക്തിയുടെയും ദൈവീക ബന്ധനത്തിന്റെയും പ്രദർശനമായിരുന്നു. എന്നാൽ യേശു അവരെ ഓർമ്മിപ്പിക്കുന്നത് വഴിപാട് അർപ്പിക്കുമ്പോഴത്തെ ആത്മീയ അവസ്ഥ എന്തായിരക്കണമെന്നാണ്. നിരപ്പിന്റെ വലിയ അനുഭവം യാഗാർപ്പണത്തിനു മുമ്പ് നടന്നിരിക്കണം. നിന്റെ സഹോദരന് നിന്റെ നേരേ വല്ലതുമുണ്ടെന്ന് ഓർമ്മവന്നാൽ എന്നാണല്ലോ പറഞ്ഞിട്ടുള്ളത്. എന്താണിതിനർത്ഥം? നാം ക്ഷമിക്കുക മാത്രം പോരാ ക്ഷമചോദിക്കയും വേണമെന്നാണ്. ചുരുക്കത്തിൽ, വിരുദ്ധതകൾ നീക്കം ചെയ്യപ്പെടാത്ത സാഹോദര്യ ജീവിതത്തിന് ദൈവത്തെ പ്രസാദിപ്പിക്കാനാവില്ല. നമ്മുടെ ആരാധനയുടെ മകുടമായ നിരപ്പിന്റെ ശുശ്രൂഷയെന്ന വി. കുർബ്ബാനയിൽ സംബന്ധിക്കുമ്പോൾ എല്ലാവർക്കും പരസ്പരം സ്നേഹചുംബനമാകുന്ന കൈയസ്തൂരി നൽകുന്നു. തുയോബായ്ക്കു മുമ്പും വി. കുർബ്ബാനയുടെ പ്രധാനമായ ഭാഗം ആരംഭിക്കുന്നത് മരണത്തിനു യോഗ്യനാകും വി. മത്തായി 5:22, കുല ചെയ്യരുത് (പുറപ്പാട് 20:13) എന്ന ദൈവീക കല്പനയ്ക്ക് ആക്ഷരീകവും പ്രത്യക്ഷവുമായ അർത്ഥം മാത്രം കൊടുത്താൽ പോരെന്നാണ് കർത്താവിന്റെ ഭാഷ്യം. സഹോദര്യ ബന്ധത്തിൽ സംജാതമാവുന്ന നിസ്സാര ബലഹീനതകൾ പോലും ആത്മീയ കോടതിയിൽ ഗൗരവമായി വീക്ഷിക്കപ്പെടുന്നുവെന്നാണ് കർത്താവ് പഠിപ്പിച്ചത്. ബന്ധങ്ങളുടെ വിഛേദനത്തിന് മുഖ്യകാരണമായി ഇവിടെ ചൂണ്ടിക്കാണിക്കപ്പെടുന്നത് കോപമാണ്. സഹോദരനോട് ആകാരണമായി കോപിക്കുന്നവനെ കുലപാതകിയായിത്തന്നെയാണ് ചിത്രീകരിച്ചിട്ടുള്ളത്. സമസൃഷ്ടങ്ങളുമായുള്ള നമ്മുടെ ബന്ധത്തിന്റെ പരിശോധനയ്ക്കും ഇതൊരളവുകോലാണ്. പരിശുദ്ധനായ പൗലൂസ് ശ്ലീഹാ കൊലോസ്യരോട് ഉപദേശിക്കുന്നു "ഇപ്പോഴോ നിങ്ങളും കോപം, ക്രോധം, ഈർഷ്യവായിൽ നിന്നു വരുന്ന ദൂഷണം, ദുർഭക്ഷണം ഇവയൊക്കെയും വിട്ടുകളവീൻ" കൊലോസ്യർ 3:8 "എന്നാൽ ഏതു മനുഷ്യനും കേൾപ്പാൻ വേഗതയും പറവാൻ താമസവും കോപത്തിനു താമസവുമുള്ളവൻ ആയരിക്കട്ടെ" എന്നാണ് പരിശുദ്ധ യാക്കോബ് ശ്ലീഹായുടെ ഉപദേശം. കാരണം അദ്ദേഹം തുടരുന്നു "മനുഷ്യന്റെ കോപം ദൈവത്തിന്റെ നീതിയെ പ്രവർത്തിക്കുന്നില്ല." യാക്കോബ് 1:19,20 ആരോഗ്യകരമായ കോപവും അപകടകരമായ കോപവും ഉണ്ട്. സത്യം, നീതി, ധനം എന്നിവയുടെ പരിപാലനം ലക്ഷ്യമാക്കി ബന്ധങ്ങളുടെ വളർച്ചയ്ക്ക് സഹായിക്കുന്ന ആരോഗ്യകരമായ കോപം നമുക്ക് ആവശ്യമാണ്. യറുശലേം ദേവാലയത്തിൽ കർത്താവിനുണ്ടായ കോപമതാണ്. എന്നാൽ നമ്മുടെ വ്യക്തിപരമായ ആലോരസങ്ങൾ ഹേതുവായി സംഭവിക്കുന്ന കോപം അപകടകരമായ കോപം മുന്നോടിയായിട്ടും വി. കുർബ്ബാനാനുഭവത്തിനു മുമ്പും വൈദികർ ജനത്തോട് സമാധാനം ചോദിക്കുന്നുണ്ട്. പരിശുദ്ധ നോമ്പിലേക്കു പ്രവേശിക്കുന്നതിനുമുമ്പ് സഭ ക്ഷമാപണ ശുശ്രൂഷ (ശൂബകനോ) നടത്തുന്നു. ഇവയൊക്കെയും ദൈവീകബന്ധം മനുഷ്യബന്ധനത്തിലൂടെയും നിരപ്പിലൂടെയുമേ സാദ്ധ്യമാകൂ എന്നു വ്യക്തമാകുന്നവയാണ്. "താൻ കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാത്തവന് കണ്ടിട്ടില്ലാത്ത ദൈവത്തെ സ്നേഹിപ്പാൻ കഴിയുന്നില്ല" എന്നാണ് പരിശുദ്ധനായ യോഹന്നാൻ ശ്ലീഹാ നമ്മെ പഠിപ്പിക്കുന്നത് 1 യോഹ. 4:20.

### 3) പ്രാപഞ്ചിക ബന്ധം

"നിന്റെ പ്രതിയോഗിയോടുകൂടെ വഴിയിൽ ഉള്ളപ്പോൾ തന്നെ വേഗത്തിൽ അവനോട് ഇണങ്ങിക്കൊൾക" വി. മത്താ 5:25. നമുക്കു യാത്ര ചെയ്‌വാൻ ദൈവം ഒരുക്കിയിരിക്കുന്ന വഴിയാണ് ഈപ്രാപഞ്ചികലോകം. ഇവിടെ നമുക്കു പ്രതിയോഗികളുണ്ടാവാം. എന്നാൽ വേഗത്തിൽ പ്രതിയോഗിയോട് നിരന്നു കൊള്ളേണ്ടത് ആവശ്യമാണ്. അല്ലാഞ്ഞാൽ ന്യായാധിപന്റെ മുമ്പിൽ വിധി യേൽക്കപ്പെടുമെന്നാണ് യേശു കൽപിച്ചത്, അപ്പോൾ ഈ ലോകത്തെ നാം മനസ്സിലാക്കേണ്ടത് സ്വകാര്യ പ്രമത്തയും അഭീഷ്ടസിദ്ധിയും തമ്മിലുളവാക്കുന്ന, നാശത്തിലേക്കു നമ്മെ സഹായിക്കുന്ന ഉപാധിയായിട്ടല്ല മറിച്ച് സ്നേഹത്തിലും സഹവർത്തിത്തത്തിലും കഴിയുവാൻ തന്ന പശ്ചാത്തലം സംജാതമാക്കുന്ന അനുഭവമായിട്ടാണ്. അനീതിയുള്ള കാര്യ വിചാരകന്റെ ഉപമയിൽ കർത്താവ് പറഞ്ഞു "അനീതിയുള്ള മാമ്മോനെക്കൊണ്ട് നിങ്ങൾക്കു സ്നേഹിതന്മാരെ ഉണ്ടാക്കിക്കൊൾവിൻ" വി. ലൂക്കോ. 16:9 എന്നാൽ ഇന്നു കാണുന്ന അപകടകരമായ അവസ്ഥയെന്താണ്? അധിവസിക്കുന്ന ലോകത്തെ ചൂഷണം ചെയ്യാനും സ്വന്തമാക്കാനുമല്ലാതെ സ്വന്തമായതിനെ പ്രാപിക്കുന്നതിനൊരു മുഖാന്തിരമാക്കാനുള്ള പ്രവണത മനുഷ്യനില്ല. വിശ്വാസസമൂഹത്തിനുമില്ല. ലോകം പരമയോഗ്യമാക്കി, പരലോകത്തെക്കുറിച്ചുള്ള ദർശനമുൾക്കൊള്ളാതെയുള്ളു പോക്ക് അഗാധഗർത്തത്തിലേക്കാണ്.

ദൈവീക ബന്ധവും സാഹോദര്യബന്ധവും പ്രാപഞ്ചീകബന്ധവും പക്വതയാർന്ന ഭാവത്തിൽ ഏകഭാഗമായി സമ്മേളിക്കുമ്പോൾ മനുഷ്യ ജീവിതം അർത്ഥപൂർണ്ണമായിത്തീരുന്നു. യേശുവിന്റെ ധാർമ്മീക പ്രബോധനമായ പരിപ്രഭാഷണത്തിന് ജീവിതത്തിൽ അർത്ഥ തലങ്ങളുണ്ടാവുന്നു. സ്വർഗ്ഗീയപിതാവിന്റെ സൽഗുണ പൂർണ്ണതയിലേക്ക് നമുക്കു വളരാനാവുന്നു. 

*അമേരിക്കൻ മലയാളികളുടെയിടയിൽ പ്രചുരപ്രചാരം നേടിയ മലയാളം പത്രത്തിന്റെ ലേഖകൻ ജോർജ്ജ് തുമ്പയിൽ സമീപകാലത്ത് നടത്തിയ വിശുദ്ധനാടു തീർത്ഥാടനവിവരങ്ങൾ പ്രസ്തുത പത്രം പ്രത്യേക പ്രധാന്യത്തോടെ പ്രസിദ്ധീകരിച്ചിരുന്നു. അവയിലെ ചില സംഗതികൾ 'മലങ്കരസഭ' വായനക്കാർക്കായി കോർത്തിണക്കിയിരിക്കുന്നതാണ് ഇസ്രയേൽ വിശേഷങ്ങൾ- പത്രാധിപർ*

# ഇസ്രായേൽ വിശേഷങ്ങൾ

ജോർജ്ജ് തുമ്പയിൽ

## ഇസ്രയേൽ - ടൈം ലൈൻ

8500 ബി.സി. - 4500 ബി.സി. - നവ ശിലായുഗം ബി.സി. 4000 ലെ മനുഷ്യന്റെയും വലിയ മൃഗങ്ങളുടെയും അസ്ഥി കണ്ടെടുത്തിട്ടുണ്ട്.

4500 ബി.സി.- 3500 ബി.സി.-ചെമ്പ് യുഗം; ആയുധങ്ങൾ ചെമ്പിൽ ഉണ്ടാക്കിയിരുന്നു എന്നതിന് തെളിവുകളുണ്ട്.

3500 ബി.സി. - 1200 ബി.സി. - ഓട് യുഗം; ചെമ്പും തകരവും ചേർന്നുള്ള ലോഹ സങ്കരമായ ഓടു കൊണ്ടുണ്ടാക്കിയ കനത്ത ആയുധ ശേഖരണം കണ്ടെത്തിയിട്ടുണ്ട്. തേര് ആദ്യമായി ഉണ്ടാക്കി. മിസ്രയീമും മെസൊപ്പൊട്ടേമിയയും വളർന്നു. അബ്രഹാമിന്റെസന്തതി പരമ്പരകളെ മിസ്രയീമ്യർക്ക് അടിമവേലയ്ക്ക് വിട്ടു. മോശ അവരെ നയിച്ചു. കാനൻ ദേശം ഇസ്രയേൽക്കാർക്ക് സ്വന്തമായി.

2000 ബി.സി. - ഇസഹാക്കിനെ ബലി കഴിക്കാൻ അബ്രഹാം മോറിയാ മലയിലേക്ക്.

1000 ബി.സി. - ദാവീദ് രാജാവിന്റെ കാലം.

961 ബി.സി. - 922 ബി.സി. - ശലേമോൻ രാജാവിന്റെ കാലം.

1200 ബി.സി. - 586 ബി.സി. - ഇരുമ്പ് യുഗം; ഇസ്രയേൽക്കാർ മലമ്പ്രദേശങ്ങളിലും ഫലസ്തീൻകാർ തെക്കേ സമതലങ്ങളിലും കുടിയേറി. യേറുശലേമിന്റെ ആദ്യത്തെ രാജാവായി ശൗൽ അഭിഷേകം ചെയ്യപ്പെട്ടു. ദാവീദ് രാജാവ് വികസിപ്പിച്ചെടുത്ത സാമ്രാജ്യം ശലോമോൻ രാജാവ് ഏകീകരിച്ചു. ശലോമോന്റെ മരണത്തോടെ സാമ്രാജ്യം ഛിന്നഭിന്നമായി. അസീറിയാക്കാർ കൈയടക്കിയതോടെ യേറുശലേമും ദേവാലയും നശിപ്പിച്ചു.

586 ബി.സി. - ബാബിലോണിയൻ യുഗം. ഇസ്രയേല്യർക്ക് യഹൂദ്യയിലേക്ക് പ്രവേശനം അനുവദിച്ചു. നെബുക്കദ്നേസർ യേറുശലേം തകർത്തു.

539 ബി.സി.-332 - പേർഷ്യൻ യുഗം. ഗവർണറായിരുന്ന നെഹമ്യാവ് നഗരം പുതുക്കിപ്പിണിതു. എസ്രാ ദേവാലയം പുനപ്രതിഷ്ഠിച്ചു.

332 ബി.സി. - 37 ബി.സി. - ഹെലനിസ്റ്റിക് യുഗം. മഹാനായ അലക്സാണ്ടർ ചക്രവർത്തി പേർഷ്യ ആക്രമിച്ച് കീഴടക്കി ഹെലനിസം പ്രചരിപ്പിച്ചു. പിന്നീട് ടോളമിക്കാർ കൈയടക്കിയ മിസ്രയീമും യെറുശലേമും സെല്യൂസിഡുകാർ വീണ്ടെടുത്തു. മക്കാബിയൻ ആണ് അതിനു ശേഷം ഭരിച്ചത്.

37 ബി.സി. - 324 എ.ഡി. - റോമൻ യുഗം. റോമാക്കാരോടുള്ള വിധേയത്വം നിലനിർത്തി ഹേറോദാ രാജാവ് യേറുശലേം ഭരിച്ചു. ഒട്ടേറെ പ്രക്ഷോഭങ്ങൾക്കൊടുവിൽ യഹൂദർ ഗലീലയിലേക്ക് പലായനം ചെയ്തു.

4 ബിസി - യേശു ക്രിസ്തുവിന്റെ ജനനം.

29 എ.ഡി. - യേശു ക്രിസ്തുവിന്റെ കുരിശു മരണം.

324 എ.ഡി.-640 എ.ഡി. - ബൈസന്റൈൻ യുഗം. കുസ്തന്തീനോസ് ചക്രവർത്തി റോമാ തലസ്ഥാനം ബൈസന്റിയത്തിലേക്കു മാറ്റി. ചരിത്രത്തിലെ ആദ്യ ക്രൈസ്തവ ചക്രവർത്തിയായി കുസ്തന്തീനോസ് അറിയപ്പെടുന്നു. ഔദ്യോഗിക മതമായി ക്രൈസ്തവ മതം അംഗീകരിക്കപ്പെടുകയും ചെയ്തു. സഭ വളർന്നു. 529 ലെ സമറിയ വിപ്ലവവും 814 ലെ പേർഷ്യൻ വിപ്ലവവും സഭ മറി കടന്നു.

640 എ. ഡി.- 1099 എ.ഡി. - അറബി യുഗം - മുഹമ്മദിന്റെ പട്ടാളം. ശിഥിലമായിക്കൊണ്ടിരിക്കുന്ന റോമ സാമ്രാജ്യം പിടിച്ചടക്കി. പള്ളികൾ തകർത്തു തുർക്കികൾ ആധിപത്യം സ്ഥാപിച്ചു.

1099 എ. ഡി. - 1291 എ. ഡി. - ക്രൂസേഡർ യുഗം - ഫലസ്തീന രാജ്യം തുർക്കികളുടെ പക്കൽ നിന്ന് വീണ്ടെടുക്കുന്നതിനു വേണ്ടി ക്രൂശിന്റെ കൊടിയടയാളത്തിനു ചുവട്ടിൽ നടത്തിയ പടയേറ്റങ്ങൾക്ക് പൊതുവേയുള്ള പേരാണ് ക്രൂസേഡ് അഥവാ കുരിശുയുദ്ധം. പോപ്പ് അർബൻ രണ്ടാമൻ ക്രൈസ്തവ പുണ്യ സ്ഥലങ്ങളുടെ വീണ്ടെടുപ്പിനായി ആഹ്വാനം നൽകി. മുസ്ലീം സമുദായാംഗങ്ങളെ അപ്പാടെ കൊന്നൊടുക്കി. ബാർഡ്‌വിൻ ഒന്നാമൻ ലത്തീൻ രാജ ഭരണം സ്ഥാപിച്ചു. സലാഹുദ്ദീന്റെ ഉയർച്ച.

1291 എ.ഡി. ഉ 1516 എ.ഡി. - മംലക്‌യുഗം. വളരെക്കാലം മിസ്രയീമിലെ സൈനിക ഭരണം നടത്തിയിരുന്ന അടിമവർഗക്കാരുടെ അശ്വസേനയ്ക്കാണ് മംലക് എന്നു പറയുന്നത്.

1516 എ.ഡി. - 1917 എ.ഡി. - തുർക്കി ഓട്ടോമാൻ യുഗം. പുരാതന തുർക്കി സാമ്രാജ്യ കാലഘട്ടം. മംലക്കുകളെ തുരത്തി കുസ്തന്തീനോസ് പോലീസും, മിസ്രയീമും തുർക്കികൾ കൈവശപ്പെടുത്തി. യേറുശലേമിന്റെ മതിലുകൾ സുൽത്താൻ സുലൈമൻ പുതുക്കിപ്പണിതു ഇസ്രയേലിന്റെ നന്മ ആഗ്രഹിക്കാത്ത ഒട്ടനവധി പാഷമാരുടെ ഭരണകാലം.

1917 ഡിസംബർ 9-ജനറൽ എഡ്മണ്ട് അലൻ ബിയുടെ ഭരണം.

ജൂലൈ 24, 1922 - മെയ് 14, 1948 - ബ്രിട്ടീഷ് രാജ ഭരണം.

നവംബർ 29, 1947- ഇസ്രായേൽ രാഷ്ട്രത്തിന് യു. എൻ അംഗീകാരം.

മെയ് 14. 1948 വൈകുന്നേരം 4.00 മണി - സ്റ്റേറ്റ് ഓഫ് ഇസ്രയേൽ ജന്മം കൊണ്ടു.

ജൂൺ 1967 - ആറു ദിന യുദ്ധം.

'അവൻ വാളിന്റെ വായ്ത്തലയാൽ വീഴുകയും അവരെ സകല ജാതികളിലേക്കും ബദ്ധരാക്കി കൊണ്ടുപോകുകയും ജാതികളുടെ കാലം തികയുവോളം ജാതി

## മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്



# ALEX GEORGE

**Rebeca Alex (Santhi)**

**Thankamma Alex, Sosamma Alex**

**Apna Ghar**

**Bholave, Bharuch - 392 001**

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ IOL കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നും സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986–ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 782053–ഉം രൂപയുടെ സൗജന്യചികിത്സ അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 7031 ഓപ്പറേഷൻ ആകെ നടത്തിയതിൽ 2488–ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 1304 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവർത്തിയെന്ന നിലയിൽ ഗിവ്സൈറ്റ് **പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, **ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

കൾ യേറുശലേം ചവിട്ടിക്കളയുകയും ചെയ്യും'. (ലൂക്ക് 21:24)

## ഇസ്രയേൽ – ലഘു ഗ്ലോസറി

ബെദുവിൻ: ദേശാന്തരഗമനം ചെയ്യുന്ന അറബികൾ. സൗദി അറേബ്യയിലെ അലഞ്ഞു തിരിഞ്ഞു നടക്കുന്ന അറബികൾ അവകാശപ്പെടുന്നത് "ഞങ്ങൾ മഹത്വത്തിന്റെ പിന്തുടർച്ചക്കാർ" എന്നാണ്. മൊറോക്കോ മുതൽ ഇറാൻ വരെ ബെദുവിൻ അറബികൾ ചിതറിപ്പാർക്കുന്നു. ഇസ്രയേലിലെ മരുപ്രദേശങ്ങളിൽ കൂട്ടംകൂട്ടമായി ഇവരെ കാണാം.

ബൈസന്റയിൽ:1. റോമൻ സാമ്രാജ്യത്തിന്റെ കിഴക്കേയറ്റം (395–1453 എ.ഡി.)–തലസ്ഥാനം–കുസ്തന്തീനോസ് പോലീസ്.

2. വൃത്താകൃതിയിലുള്ള ആർച്ചുകളും, ബൃഹത്തായ താഴികക്കുടങ്ങളും സമൃദ്ധമായ മൊസൈക്കുമായി അഞ്ചാമത്തെയും ആറാമത്തെയും നൂറ്റാണ്ടുകളിൽ നിലവിലിരുന്ന തച്ചു ശാസ്ത്ര വിദ്യ.

ക്രൂസേഡുകൾ: ഇസ്ലാം ഭരണത്തിൽ നിന്ന് വിശുദ്ധ ഭൂമിയെ മോചിപ്പിക്കുവാൻ പതിനൊന്നാം നൂറ്റാണ്ടു മുതൽ പതിമൂന്നാം നൂറ്റാണ്ടുവരെ യൂറോപ്യൻ ക്രിസ്ത്യാനികൾ നടത്തിയ മിലിറ്ററി പര്യവേഷണം.

ഡ്രൂസ്: ഇസ്ലാം മതത്തിൽ നിന്നും വേർപ്പെട്ടു പോയ ഒരു കൂട്ടം. ഇവർ പുനർജന്മത്തിൽ വിശ്വസിക്കുന്നു. ദൈവത്തിന്റെ അവസാനത്തെ പുനരവതാരമായ ഹക്കീം എന്ന ആറാമത്തെ ഖലീഫായെ ഇവർ ആരാധിക്കുന്നു. ദൈവത്തിന്റെ ഏകത്വത്തിലും ദേഹാന്തര പ്രാപ്തിയിലും (ഒരു ദേഹം വിട്ട് മറ്റൊരു ദേഹത്തിൽ പ്രവേശിക്കുക) സമ്പൂർണ്ണതയിലും ഊന്നിയ വിശ്വാസ സംഹിതകൾ ഇവരെ ഭരിക്കുന്നു. സിറിയയോട് ചേർന്നു കിടക്കുന്ന ഗോലാൻ കുന്നുകളിൽ ഇവർ കൂട്ടംകൂട്ടമായി താമസിക്കുന്നു. ഇസ്രയേലി പൗരന്മാരാകുവാൻ ഇവർ വിസമ്മതം പ്രകടിപ്പിക്കുന്നു. മറ്റുള്ളവരുമായുള്ള വിവാഹ ബന്ധം പോലും ഇവർക്ക് നിഷിദ്ധം. ലോകമെമ്പാടുമായി ഒരുമില്യണിലേറെ വരും ഇവർ. എല്ലാ വർഷവും ഏപ്രിൽ 24–ാം തീയതി ഗലീലാ പ്രദേശത്ത് മോശയുടെ അമ്മായി അപ്പനായ ജത്രോയുടെ ശവകുടീരത്തിലേക്ക് നടന്നുള്ള തീർത്ഥാടനം ഡ്രൂസിന് വിലപ്പെട്ടതാണ്.

കിബുത്സ്: സെറ്റിൽമെന്റ് അഥവാ അധിവസിത ദേശം. കൂട്ടായ ഗ്രാമം കൂട്ടു കൃഷി സ്ഥലത്ത് ഒന്നിച്ച് പണിയെടുത്ത് ഭക്ഷണം വസ്ത്രം, പാർപ്പിടം എന്നിവ പ്രതിഫലമായി ഇവർ സ്വീകരിക്കുന്നു.

നിഗെവ്: എബ്രായ ഭാഷയിൽ തെക്ക്. ഇസ്രയേലിന്റെ തെക്കുഭാഗത്ത് 4700 സ്ക്വയർ മൈലുകളായി ത്രികോണകൃതിയിൽ കിടക്കുന്ന പ്രദേശം.



നസ്രേത്ത്

ഓട്ടോമാൻ എമ്പയർ: ഏഷ്യാ മൈനർ, വടക്കു കിഴക്കൻ ആഫ്രിക്ക, തെക്കു കിഴക്കൻ യൂറോപ്പ് എന്നീ ഭൂപ്രദേശങ്ങളിൽ ആധിപത്യം സ്ഥാപിച്ചിരിക്കുന്ന തുർക്കി സാമ്രാജ്യം. 1517 മുതൽ 1917 വരെ ഇവർ ശക്തരായി വാണു.

പാലസ്തീൻ: പാലസ്തീൻകാർ തിങ്ങിപ്പാർത്തിരുന്ന തെക്കു പടിഞ്ഞാറൻ ഇസ്രയേലർ ഭൂപ്രദേശത്തിന് റോമക്കാർ നൽകിയിരുന്ന പേര്. (സിറിയ പാലസ്തീന എന്ന് അന്നത്തെ പേര്) യഹൂദന്മാരെ പ്രേരിപ്പിക്കുന്നതിനാണ് ഈ പേര് നൽകിയത്. ഇസ്രയേൽക്കാരുടെ ബദ്ധ ശത്രുക്കളായിരുന്ന ഇവരെ ദാവീദ് രാജാവ് യുദ്ധത്തിൽ തോൽപ്പിച്ചതിൽ പിന്നെ ചരിത്രത്തിൽ ഒരിക്കലും ഇവർ ഉയർത്തെഴുന്നേറ്റില്ല. സമാധാനത്തിന്റെ നക്ഷത്രത്തിളക്കം കുറെക്കാലമായി അന്തരീക്ഷത്തിൽ പ്രതിഫലിക്കുന്നുണ്ട്.

ഹെറോദിയാ രാജാക്കന്മാർ: ചരിത്രത്തിന്റെ ഭാഗമായി മാറിയ നാല് ഹെറോദിയ രാജാക്കന്മാരുണ്ടായിരുന്നു. ചരിത്രാന്വേഷികൾ പലർക്കും തെറ്റു പറ്റിയിട്ടുള്ളതു കൊണ്ടും ഇനിയും പറ്റാൻ ഇടയുള്ളതുകൊണ്ടും അവരെപ്പറ്റി പറയാം. 1. ഹെറോദിയ ദി ഗ്രേറ്റ് (73–4 ബി.സി.) 40 ബി.സി. വരെ യഹൂദിയാ ഭരിച്ച രാജാവ്. സമറിയ, മസാദ, മക്കാറിയസ്, അഷ്കിലിയോൺ, കൈസര്യ എന്നീ നഗരങ്ങൾ നിർമ്മിക്കുകയും മോടിപിടിപ്പിക്കുകയും ചെയ്തു. ക്രൂരനും സൂത്രശാലിയും, കഠിന ഹൃദയനുമായിരുന്ന ഹേറോദിയ രാജാവ് തന്റെ പ്രിയ പത്നിയേയും രണ്ട് ആൺ മക്കളെയും കൊന്നു കളഞ്ഞു. ഉണ്ണി യേശുവിനെ കൊല്ലാനുള്ള വെപ്രാളത്തിൽ ബേദ്ലഹേമിലെ രണ്ടു വയസിൽ താഴെയുള്ള കുഞ്ഞുങ്ങളെയൊക്കെ കൊന്നൊടുക്കി (മുപ്പത്, നാൽപ്പത് കുഞ്ഞുങ്ങൾ കൊല്ലപ്പെട്ടതായി ചരിത്രം പറയുന്നുവെന്ന് ജോർജ് സസീൻ അറിയിച്ചു)

2. അന്തിപ്പാസ് ഹേറോദാവ് (4 ബി.സി. – 39 എ.ഡി.) ഹേറോദിയാ ദി ഗ്രേറ്റിന്റെ മകൻ. സ്നാപക യോഹന്നാനെ കൊല്ലിച്ചു. ഗലീലായുടെ ഇട പ്രഭുവായി വാണു. യേശു ആ കുറുക്കൻ (ലൂക്ക് 13:32) എന്നു വിശേഷിപ്പിച്ചവൻ. തന്റെ വിസ്താര കാലത്ത് ഈ ഹേറോദിയാ രാജാവിനോട് സംസാരിക്കുവാൻ യേശു വിസമ്മതിച്ചു. (ലൂക്ക്. 23:7–12)

3. അഗ്രിപ്പാ ഒന്നാമൻ ഹേറോദാവ് (37–44 എ.ഡി.) ഹേറോദാവ് ദി ഗ്രേറ്റിന്റെ കൊച്ചുമകൻ. റോമിലെ വിദ്യാഭ്യാസത്തിനു ശേഷം തിരിച്ചെത്തി. പിന്നീട് രാജാവായി. യോഹന്നാന്റെ സഹോദരനായ യാക്കോബിനെ കൊന്നു. പത്രോസിനെ കൊല്ലാൻ ഉത്തരവിട്ടു. (അപ്പ. പ്രവ. 12: 1–19)

4. അഗ്രിപ്പാ രണ്ടാമൻ ഹെറോദാവ് (50–100 എ.ഡി.) ഹേറോദാവ് ദി ഗ്രേറ്റിന്റെ നാലാം തലമുറ രാജാവ്. അപ്പസ്തോലനായ പൗലോസ് കൈസര്യയിൽ ഈ രാജാവിന്റെ മുന്നിലാണ് അന്യായം ബോധിപ്പിച്ച് വിധിക്ക് അപേക്ഷിച്ചത് (അപ്പ. പ്രവ. 25: 13–26:32)



വീക്ഷണവേദി

# സകലവും ആത്മീയ വർദ്ധനയ്ക്കായി ഉതകട്ടെ

ജെ. യേശുദാസൻ, നെടുമൺകാവ്.

*സഹോദരൻമാരെ നിങ്ങൾ കൂടിവരുമ്പോൾ ഓരോരുത്തന് സങ്കീർത്തനം ഉണ്ട്, ഉപദേശം ഉണ്ട്, വെളിപ്പാടുണ്ട്, അന്യഭാഷയുണ്ട്, വ്യാഖ്യാനം ഉണ്ട്, സകലവും ആത്മീയവർദ്ധനക്കായി ഉതകട്ടെ. (1 കോരി. 14:26)*

ആദിമസഭയിൽ ആരാധന ക്രമങ്ങൾ രൂപം പ്രാപിക്കുന്നതിന് മുൻപ് ആരാധനയ്ക്ക് ഏർപ്പെടുത്തിയിരുന്ന മാർഗ്ഗനിർദ്ദേശങ്ങളായി മേൽ ഉദ്ധരിച്ച വാക്യത്തെ കണക്കാക്കാവുന്നതാണ്.

സംഗീതാത്മകമായ ഓർത്തഡോക്സ് ആരാധനയിൽ ഗീതങ്ങൾക്കു മാത്രമല്ല സംഗീതമുള്ളത്. ഗദ്യവായനയ്ക്കും പ്രതിവാക്യങ്ങൾക്കുമുണ്ട് സംഗീതമാധുര്യം. (വ്യക്തികളുടെ സ്വരമാധുര്യമല്ല ഇവിടെ ഉദ്ദേശിക്കുന്നത്) വികലമായ ഉച്ചാരണങ്ങൾ, ആവശ്യമില്ലാത്ത നീട്ടലുകൾ, ഏകോപനമില്ലാത്ത ആലാപനങ്ങൾ പ്രതിവചനരീതികൾ ഇവയെല്ലാം നമ്മുടെ ആരാധനയെ അലങ്കോലമാക്കിയിരിക്കുന്ന ഒരു കാലം ഉണ്ടായിരുന്നു. ഇന്ന് അതിന് കുറെ ഒക്കെ മാറ്റം വന്നിട്ടുണ്ട്. എങ്കിലും നാം കൂട്ടമായി പ്രാർത്ഥിക്കുമ്പോൾ കുത്തും, കോമയും ഇല്ലാത്ത രീതിയാണ് (ഇതിന് വൈദികരന്നോ അവൈദികരെന്നോ ഉള്ളവ്യത്യാസമില്ല) പ്രാർത്ഥനക്ക് നേതൃത്വം നൽകുന്നവദരെ അനുകരിച്ച് പരസ്പരം ശ്രദ്ധിച്ച് പ്രാർത്ഥനകളും ഗീതങ്ങളും ചൊല്ലാൻ പരിശീലിച്ചാൽ ഈ വൈകല്യം മാറ്റാവുന്നതേയുള്ളു.

ഇടവകകളിൽ ഗായകസംഘങ്ങൾ രൂപീകൃതമായപ്പോൾ വലിയ പ്രത്യാശയായിരുന്നു. ഇടവകട്രസ്റ്റിൽ നിന്നും പണം മുടക്കി പരിശീലനം നടത്തിയും ഉപകരണങ്ങൾ വാങ്ങിയുമാണ് ഇതിനെ പ്രോത്സാഹിപ്പിച്ചത്. എന്നാൽ ഇന്ന് ഇത് പലയിടങ്ങളിലും വെളുക്കാൻ തേച്ചത് പാണ്ടായി എന്ന സ്ഥിതിയിലാണ്. ചില ഉദാഹരണങ്ങൾ അനുഭവത്തിന്റെ വെളിച്ചത്തിൽ ചൂണ്ടിക്കാണിക്കുന്നു.

1. നമസ്ക്കാരത്തിന് പുരോഹിതന്മാരും ശുശ്രൂഷകരും നിശബ്ദരാണ്. ഗീതങ്ങൾ രണ്ടുനിരയായി ചൊല്ലുന്നില്ല. (പുരോഹിതൻമാരും ശുശ്രൂഷകരും ഒന്നാം നിരയും ബാക്കിയുള്ളവർ രണ്ടാം നിരയും) കാരണം ശുശ്രൂഷകർ ഗായകസംഘത്തിൽ പരിശീലനം നേടാത്തവരാകയാൽ ഗായകസംഘത്തിന്റെ പരിശീലനത്തിനൊത്ത് ഒന്നാം നിരനയിക്കാൻ കഴിയുന്നില്ല. എല്ലാ ഗീതങ്ങളും ആദ്യവസാനം ഗായകസംഘം തന്നെ ചെയ്യുന്നു. ഗായകസംഘത്തിന്റെ താത്പര്യവും അതാണ്.

2. പ്രഭാതനമസ്ക്കാരത്തിലെ കുക്കിലിയോൻ, കാദീശാത്ത് ആലോഹോ ഇവ ആരാധന നയിക്കുന്ന പട്ടക്കാരനോ, പുരോഹിതൻ മദ്ബഹായിൽ പ്രവേശിച്ചു കഴിഞ്ഞെങ്കിൽ, ശുശ്രൂഷകരിൽ ഒരാളോ ആരംഭം ഇടുന്നതാണ് പാരമ്പര്യവും, ഭംഗിയും ആരാധനയുടെ ഗൗരവം നിലനിർത്താൻ കഴിയുന്നതും. എന്നാൽ ഇന്ന് ഇവ ഗായകസംഘം തന്നെ നിർവ്വഹിക്കുന്നതിനാൽ ഒരുപരിപാടി എന്നതിനപ്പുറമായി നമസ്ക്കാരത്തിന് ഗൗരവം ഇല്ലാതെ പോകുന്നു.

3. നമ്മുടെ ഗീതങ്ങൾക്ക് ഒന്നിലധികം രാഗങ്ങൾ ഉണ്ട് പരിചയസമ്പന്നരായ വൈദികരും, ശുശ്രൂഷകരും ആരാധനാസമൂഹവും അവസന്ദർഭോജിതം മാറി മാറി ആലപിക്കുമായിരുന്നതിനാൽ വൈവിദ്ധ്യവും, ഭംഗിയും നിലനിർത്താൻ കഴിഞ്ഞിരുന്നു. എന്നാൽ ഇന്ന് എല്ലാം സ്റ്റീരിയോടൈപ്പ് ആണ്. പരിശീലനം ഇല്ലാത്തതിനാൽ, ഗായകസംഘത്തിന് ഒരുരാഗമെ വശമുള്ളു.

4. തുയോബോയിലെ ഗീതങ്ങൾ മദ്ബഹായിൽ ആരംഭിച്ച്, രണ്ടാം നിരയായി ഹൈക്കലായിൽ ആലപിക്കുന്നതാണ് നമ്മുടെ പാരമ്പര്യവും ആരാധനയുടെ ഭംഗിയും. ഇന്ന് ഇത് ആദ്യവസാനം ചെല്ലുന്നത് ഗായകസംഘമാണ്. വീണ്ടും ഓർക്കസ്ട്രയുടെ ആവിഷ്ക്കരണം.

5. വി. കുർബ്ബാനയിൽ ഉള്ള എല്ലാഗീതങ്ങളും ആരംഭം കുറിക്കുന്നത് ഗായസംഘമാണ്. ആരാധനനയിക്കേണ്ടത് പുരോഹിതനും ശുശ്രൂഷകരുമാണ്. അതാണ് ഭംഗിയും ഹൃദ്യവും. ഏവൻഗേലിയ്ക്ക് മുമ്പുള്ള പെസ്ഗോമായിക്കുപോലും ഗായകസംഘത്തെ കാത്തു നിൽക്കുന്ന പുരോഹിതൻമാരെ കാണുവാൻ കഴിഞ്ഞിട്ടുണ്ട്.

6. വിശ്വാസപ്രമാണം ഓരോ ഖണ്ഡികയും മദ്ബഹായിൽ ആരംഭിച്ച് ഏറ്റുചൊല്ലുന്നതാണ് പാരമ്പര്യവും ഹൃദ്യവും-അതിനുപകരം ഇന്ന് കാണുന്നത് ഹൈക്കലായിൽ കൂട്ടത്തോട് തുടങ്ങുന്നതാണ്.

7. പ്രത്യേകദിവസങ്ങളിലേക്കുള്ള ഏവൻഗേലിയിൽ കാസോലിക്കി ഗീതങ്ങൾ ഗായകസംഘങ്ങൾ ഉള്ള പല പള്ളികളിലും വളരെ അപൂർവ്വമായിട്ടേ കേൾക്കാറുള്ളു.

ഗായകസംഘങ്ങളെ ഒരുവിധത്തിലും നിരുത്സാഹപ്പെടുത്തുന്നതിനല്ല ഇതെഴുതുന്നത്, പ്രത്യുത പിഴവുകൾ പരിഹരിച്ച്, ഗായകസംഘങ്ങളുടെ സേവനം പ്രയോജനപ്പെടുത്തുന്നതിനാണ്. ◆

# മലങ്കരസഭ വാർത്തകൾ

## ശബ്ദമലിനീകരണം - സുപ്രീം കോടതി വിധി സ്വാഗതാർഹം

ശബ്ദമലിനീകരണം ഒരു വലിയ ദ്രോഹമായി സമൂഹത്തെ ഗ്രസിച്ചുകൊണ്ടിരിക്കുന്ന ചുറ്റുപാടിൽ കഴിഞ്ഞ ആഗസ്റ്റ് 30-ന് ഉണ്ടായ സുപ്രീംകോടതി വിധി സ്വാഗതാർഹമാണ്. സുപ്രീം കോടതി ജഡ്ജിമാരായ എം. ബി. ഷാ, എസ്. എസ്. ഫുക്കാൻ എന്നിവർ ചേർന്ന് പ്രഖ്യാപിച്ച വിധി മതത്തിന്റെയും ആരാധനയുടെയും പേരിൽ നടത്തുന്ന ദ്രോഹത്തെ ഒരളവു വരെയെങ്കിലും തടയും. കെ. കെ. ആർ മജസ്റ്റിക് കോളനി വെൽഫെയർ അസോസിയേഷൻ മദ്രാസ് ഹൈക്കോടതിയിൽ ആരാധനാലയങ്ങളിൽ നിന്നുള്ള ശബ്ദമലിനീകരണത്തിനെതിരായി സമർപ്പിച്ചിരിക്കുന്ന പരാതിയിലുണ്ടായ വിധി ശരിവച്ചുകൊണ്ടായിരുന്നു സുപ്രീം കോടതിയുടെ തീർപ്പ്, പ്രാർത്ഥനയും, ആരാധനയും, മനുഷ്യന്റെ സമാധാനജീവിതത്തെ ഭഞ്ജിക്കത്തക്ക വിധം ശബ്ദയമാനമാക്കരുതെന്നാണ് വിധിയുടെ സാരം. 'ചർച്ച് ഓഫ് ഗോഡ്' പെന്തക്കോസ്തു വിഭാഗമാണ് അപ്പീൽ കൊടുത്തത്.

സമുദായ ഭേദമില്ലാതെ ശബ്ദകോലാഹലങ്ങളോടുകൂടി ആരാധന നടത്തുന്നത് ഇന്ന് സർവത്ര സാധാരണമാണ്. എല്ലാത്തിനും മാതൃകയാവേണ്ട ക്രൈസ്തവർ തന്നെയാണ് മുക്കിന് മുക്കിന് കൺവൻഷനും യോഗവും സംഘടിപ്പിച്ച് ശബ്ദമലിനീകരണം നടത്തുന്നത്. പ്രാർത്ഥനയും പ്രസംഗങ്ങളും സദസ്സു കേട്ടാൽ പോരാ നാട്ടുകാർ മുഴുവനും കേൾക്കണം എന്ന വാശി സംഘാടകർക്ക് നിർബന്ധമാണ്. ഇതിനെതിരെ സമൂഹമനസാക്ഷി ഉണർന്നെങ്കിലേ സാധിക്കൂ അല്ലെങ്കിൽ നിയമനടപടികൾ സ്വീകരിക്കാൻ ബന്ധപ്പെട്ടവർ തയ്യാറാവണം.

## വിതയത്തിൽ അവാർഡ്



ഗ്രാന്റ് - ഷെവലിയാർ ജസ്റ്റിസ് ജോസഫ് വിതയത്തിലിന്റെ ജന്മശതാബ്ദി ആഘോഷ കമ്മിറ്റി ഏർപ്പെടുത്തിയ വിതയത്തിൽ പുരസ്ക്കാരത്തിന് റവ. ഫാ. ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്ക്കോപ്പായും അർഹനായി.



അഭിവന്ദ്യ ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമനസ്സിലെ സ്മാരകമായി കോട്ടയത്ത് സ്റ്റുഡന്റ് സെന്റർ കോമ്പൗണ്ടിൽ പണിയുന്ന ബഹുനിലമന്ദിരത്തിന്റെ ശിലാസ്ഥാപന കർമ്മം ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത സ്ലീബാപ്പെരുന്നാൾ ദിനത്തിൽ വി. കുർബ്ബാനാനന്തരം നിർവ്വഹിച്ചു.

ചാപ്പൽ, ഓഡിറ്റോറിയം, അതിഥികൾക്കും വിദ്യാർത്ഥികൾക്കും താമസസൗകര്യം, കൗൺസലിംഗിനും ഓഫീസിനും ഹാളുകൾ എന്നിവയൊക്കെ ഉൾപ്പെടുന്ന സ്മാരക മന്ദിരത്തിന് 75 ലക്ഷം രൂപ ചിലവ് പ്രതീക്ഷിക്കുന്നുണ്ട്.

വായനക്കാരുടെ കത്തുകൾ

## സഭാസമാധാനം

മലങ്കരസഭാ മാസികയുടെ മുഖപ്രസംഗ പംക്തിയിലൂടെ ഒന്നിലധികം പ്രാവശ്യം ഉയർത്തിവിട്ട സഭാസമാധാനത്തെക്കുറിച്ചുള്ള വിലപ്പെട്ട ചിന്തകളും നിർദ്ദേശങ്ങളും വായിച്ചു. സാധാരണക്കാരായ സഭാവിശ്വാസികൾ വായിച്ചിട്ടെന്തു പ്രയോജനം? അവർ പ്രാർത്ഥിക്കുമായിരിക്കും. പിന്നെ നല്ല അഭിപ്രായം സ്നേഹിതരോടുപറയുമായിരിക്കും. സഭയുടെ ഭരണതലത്തിലിരിക്കുന്നവരുടെ മനസ്സിൽ എന്തെങ്കിലുമൊരു ചലനം സൃഷ്ടിക്കാൻ കഴിഞ്ഞെങ്കിൽ അതു ദൈവകൃപയായി. ജനാധിപത്യ രീതിയിൽ സമരമാർഗ്ഗങ്ങൾ സ്വീകരിക്കുന്നതിനു സഭയുടെ തലത്തിൽ പ്രസക്തി ഇല്ലല്ലോ എങ്കിലും ക്രിസ്തുവിന്റെ മാർഗ്ഗത്തിൽ, സ്നേഹത്തിന്റെ മാർഗ്ഗത്തിൽ ഉണർന്നു പ്രവർത്തിക്കുന്നതിന് നേതാക്കന്മാർ എവിടെ? പരിശുദ്ധ സുന്നഹദോസ്സിൽ വേറിട്ടൊരു ശബ്ദം ഉയർത്തുന്നതിന് അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിക്കു കഴിഞ്ഞു. ആ ശബ്ദം വീണ്ടും ഉയരട്ടെ! എന്നാശംസിക്കുന്നു.

"കാണാതെ പൊയ്ക്കൊണ്ടിരിക്കുന്ന ആടുകളെ ഓർത്ത്, ചാവാറായ ശേഷിപ്പുകളെ ഓർത്ത് പുകയുന്ന തിരികളെ ഓർത്ത് കാറ്റിനെ മാത്രം പ്രസവിക്കുന്ന പ്രതിഭാസങ്ങളെ ഓർത്ത് അവനവന്റെ കക്ഷികളെക്കാൾ ദൈവത്തിന്റെ സഭയെക്കുറിച്ചു നമുക്കു ഭാരപ്പെടാം."

**വർഗീസ് കിഴക്കേമുറി**

## ജീവിക്കുവാൻ പഠിപ്പിക്കുന്ന വിദ്യാഭ്യാസം

നമ്മുടെ കേരളം ദരിദ്ര അനുപാതത്തിലാണല്ലോ. മലങ്കര സഭ ജൂലൈ 2000 "പട്ടിണി മരണങ്ങളും കൂട്ട ആത്മഹത്യകളും നമുക്കിത് ഏതുമില്ലയോ" (Editorial). വിദ്യാഭ്യാസ നിലവാരത്തിൽ ഒന്നാം കിടയിൽ നില്ക്കുന്ന കേരളം, പട്ടിണി മരണങ്ങൾക്കും ആത്മഹത്യകൾക്കും മുൻപന്തിയിലാണല്ലോ. ഇപ്പോഴത്തെ വിദ്യാഭ്യാസ രീതി പ്രത്യേകിച്ച് കേരള സമ്പ്രദായങ്ങൾ വിദ്യാർത്ഥികളെ ജീവിക്കുവാൻ പഠിപ്പിക്കുന്നതിനുതകുന്നില്ലെന്നതാണ് വാസ്തവം. വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം ജീവിക്കുവാൻ പഠിപ്പിക്കുക എന്നതായിരിക്കണം.

**പി. എം. വർഗീസ്**
**ഇന്ദിരാനഗർ, ബാംഗ്ലൂർ**

# മലങ്കരസഭ വാർത്തകൾ




## എം. എ. ചാക്കോ സ്മാരക ഓഡിറ്റോറിയം ഉദ്ഘാടനം ചെയ്തു

തൃശൂർ പടിഞ്ഞാറകോട്ട സെയ്ന്റ് ഇഗ്നാത്തിയോസ് പള്ളിയുടെ നവതി ആഘോഷത്തിന്റെ സമാപന ചടങ്ങുകളും പള്ളിയോട് അനുബന്ധിച്ചു പണിതീർത്ത എം. എ ചാക്കോ മെമ്മോറിയൽ ഓഡിറ്റോറിയത്തിന്റെ ഉദ്ഘാടനവും നടന്നു. നിയുക്ത കാതോലിക്ക തോമസ് മാർ തിമോത്തിയോസിന്റെ അധ്യക്ഷതയിൽ മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു ഓഡിറ്റോറിയം ഉദ്ഘാടനം ചെയ്തു.

ദൈവത്തെ ആരാധിക്കാനും ദൈവപ്രമാണങ്ങൾ അനുസരിച്ചു ജീവിക്കാനുമാണ് മതങ്ങളെന്ന് തോമസ് മാർ തിമോത്തിയോസ് പറഞ്ഞു. മതങ്ങൾ ഏറെയുണ്ടെങ്കിലും പലരുടെയും ജീവിതം മതപ്രമാണങ്ങൾ അനുസരിച്ചല്ലെന്നത് ദുഃഖകരമാണ് – അദ്ദെഹം വ്യക്തമാക്കി.

ദൈവം തന്ന അനുഗ്രഹങ്ങൾക്കുള്ള നന്ദിയാണ് പൂർവികരെ അനുസ്മരിക്കുന്നതിലൂടെയും അവർക്ക് സ്മാരകങ്ങൾ പണിയുന്നതിലൂടെയും നാം നിറവേറ്റുന്നതെന്ന് അനു



ഗ്രഹപ്രഭാഷണം നിർവഹിച്ച ആർച്ച് ബിഷപ്പ് മാർ ജേക്കബ് തൂങ്കുഴി ചൂണ്ടിക്കാട്ടി. ദൈവത്തോടു സംവദിക്കാനുള്ള ഇടമാണ് ദേവാലയങ്ങളെന്ന് കെ. എം. മാത്യു പറഞ്ഞു. ദേവാലയങ്ങളുടെ വിശുദ്ധി കാത്തു സൂക്ഷിക്കേണ്ടത് ഓരോ വിശ്വാസിയുടെയും കടമയാണ്. തന്റെ പിതാവ് കെ. സി. മാമ്മൻ മാപ്പിളയുമായി അടുത്ത ബന്ധം പുലർത്തിയിരുന്ന വ്യക്തിയാണ് ചാക്കോ സൂപ്രണ്ട് എന്നറിയപ്പെട്ടിരുന്ന എം. എ. ചാക്കോ സത്യസന്ധതയുടെയും ധീരതയുടെയും വിളനിലമായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ സ്മരണയ്ക്കായി പണിതീർത്ത ഓഡിറ്റോറിയം പൂർവികരോടു നമുക്കുള്ള നന്ദിയുടെ പ്രതിഫലനമാണ് – കെ. എം. മാത്യു ചൂണ്ടിക്കാട്ടി.

എം. എ. ചാക്കോയുടെ ഛായാചിത്രം പൗലോസ് മാർ മിലിത്തിയോസ് അനാച്ഛാദനം ചെയ്തു.

പള്ളിയുടെ നവതി പ്രഭാഷണവും സ്മരണിക പ്രകാശനവും സഖറിയാസ് മാർ അന്തോനിയോസ് നിർവഹിച്ചു. ബിഷപ്പ് ഡോ. മാർ അപ്രേം മഹാജൂബിലി സന്ദേശം നൽകി. വി.വി. രാഘവൻ എം. പി., തേറമ്പിൽ രാമകൃഷ്ണൻ എം. എൽ. എ., സി. കെ. ജോസഫ് റമ്പാൻ, ഫാ. ജോർജ്ജ് ജെ. കണ്ണോത്ത്, വികാരി ഫാ. സി. എസ്. തോമസ്, മുൻ വികാരി ഫാ. തോമസ് മ്യാലിൽ, ഡോ. വർഗീസ് പോൾ, നഗരസഭ കൗൺസിലറന്മാരായ സാറാമ്മ റോബ്സൺ, സഖറിയ ചാക്കോ, കെ. എം. ഏബ്രഹാം, പി. ഒ. മത്തായി എന്നിവർ പ്രസംഗിച്ചു.

## മരുഭൂമിയിലെ നീരുറവ സിൽവർ ജൂബിലി ആഘോഷം

1975 സെപ്റ്റംബർ 12–ന് സ്ഥാപിതമായ മരുഭൂമിയിലെ നീരുറവ (STOC) Congregation കഴിഞ്ഞ ഒരു വർഷമായി സിൽവർ ജൂബിലി വർഷം ആയി ആഘോഷിക്കുകയും സെപ്റ്റംബർ 15ന് സമാപന സമ്മേളനവും വിവിധ കലാപരിപാടികളും നടത്തി.

വൈസ് പ്രസിഡന്റ് രാജു ജോർജ്ജിന്റെ അദ്ധ്യക്ഷതയിൽ കൂടിയ പൊതു സമ്മേളനത്തിൽ പരിശുദ്ധ കാതോലിക്കാബാവായുടേയും അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടേയും ആശംസകൾ വായിച്ചു. മുൻ വൈസ് പ്രസിഡന്റൻമാരായിരുന്ന കെ. ബേബി, മോനി, കല്ലംപറമ്പിൽ, പി. കെ. ചാക്കോ എന്നിവർ ആശംസകൾ അറിയിച്ചു.

കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നെത്തിയിട്ടുള്ള ഓർത്തഡോക്സ് വിശ്വാസികളുടെ കൂട്ടായ്മ പ്രവർത്തനം ആത്മീയ തീഷ്ണുത, അതിലുപരി അനേകരുടെ പ്രാർത്ഥന എന്നിവയാലാണ് കഴിഞ്ഞ 25 വർഷം മരുഭൂമിയിലെ പ്രവർത്തനം ഇത്രമാത്രം ഭംഗിയായി നടന്നത്. കൂടാതെ 1975–76 വർഷങ്ങളിൽ 40,000/– രൂപായിൽ തുടങ്ങിയ ജീവകാരുണ്യ പ്രവർത്തനങ്ങൾ (രോഗികൾക്ക്, വിവാഹ സഹായം, ഭവനനിർമ്മാണസഹായം, വിദ്യാഭ്യാസ സഹായം തയ്യൽ മെഷീൻ, സ്വയം തൊഴിൽ സഹായം മുതലായി) 2000–ാം മാണ്ട് എത്തിയപ്പോൾ 25 ലക്ഷമായി വർദ്ധിച്ചു. ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി 1 1/2 കോടി രൂപ അർഹിക്കുന്നവർക്കു കൊടുക്കുവാൻ സാധിച്ചതിന് അഭിമാനിക്കുന്നു എന്നും വൈസ് പ്രസിഡന്റ് രാജു ജോർജ്ജ് തന്റെ അദ്ധ്യക്ഷപ്രസംഗത്തിൽ പറഞ്ഞു.

10 മണിക്കൂർ നീണ്ടുനിന്ന ആഘോഷപരിപാടികളിൽ അംഗങ്ങൾ വളരെ സന്തോഷത്തോടെയും ആനന്ദത്തോടെയും പങ്കെടുത്തു. ട്രഷറർ സണ്ണി ഫിലിപ്പ് സ്വാഗതവും, സെക്രട്ടറി വർഗീസ് തോമസ് കൃതജ്ഞതയും പറഞ്ഞു. സ്നേഹവിരുന്നിൽ 400 പേരോളം പങ്കെടുത്തു.

## ചേപ്പാട് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ

സഭയെ 1825 മുതൽ 1855 വരെ നയിച്ച മലങ്ക മെത്രാപ്പോലീത്ത ചേപ്പാട് മാർ ദിവന്നാസ്യോസ് നാലാമന്റെ ഓർമ്മ തിരുമേനി അന്ത്യവിശ്രമം കൊള്ളുന്ന ചേപ്പാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ ഒക്ടോബർ 11, 12, തീയതികളിൽ ഭക്തിപൂർവ്വം ആഘോഷിച്ചു.

അദ്ദേഹത്തിന്റെ ഓർമ്മ നിലനിർത്താൻ ചേപ്പാട് ഇടവകയിൽ ഒരു സ്ക്കൂൾ, ദിവന്നാസ്യോസ് ചാരിറ്റബിൾ സൊസൈറ്റി, ദിവന്നാസ്യോസ് യൂത്ത് പ്രയർ ഗ്രൂപ്പ്, വൃദ്ധമന്ദിരം എന്നിവയുണ്ട്.

## സൺഡേസ്കൂൾ കത്ത്

# സണ്ടേസ്ക്കൂൾ പ്രവർത്തനം - കേരള സഭകളിൽ

കേരളത്തിലെ എല്ലാ ക്രൈസ്തവസഭകളും മതബോധനത്തിനു വലിയ പ്രാധാന്യം നൽകിയിട്ടുണ്ട്. അതു സംബന്ധിച്ചുള്ള ഒരു സർവ്വേ, സത്യദീപം എന്ന പ്രസിദ്ധീകരണം നടത്തുകയുണ്ടായി. സണ്ടേസ്ക്കൂൾ രംഗത്തു പൊതുവായി നേരിടുന്ന പ്രശ്നങ്ങൾ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ആ സർവ്വേയിൽ നിന്നു വെളിപ്പെടുന്ന ചില സത്യങ്ങൾ ചൂണ്ടിക്കാണിക്കട്ടെ.

1) വിശ്വസ പരിശീലനരംഗത്ത് എല്ലാ സഭകളും സജീവമായ ശ്രദ്ധ പുലർത്തുന്നു. അതിനുവേണ്ടി ഗണ്യമായ സമ്പത്തും, ഏറെ ശക്തിയും സമയവും വ്യയം ചെയ്യുന്നുണ്ട്.

2) രണ്ടു മണിക്കൂർ നേരം പോലും വേദപഠനത്തിനു വിടാൻ കഴിയാത്ത വിധം ട്യൂഷൻ ജ്വരം വ്യാപകമായി പടർന്നു പിടിച്ചിരിക്കുന്നു. ഇതു കൂടുതലും പട്ടണങ്ങളിലാണെന്നു പറയാം.

3) ഇടവക വികാരിമാരുടെ താല്പര്യക്കുറവും സ്ഥിരമായി പഠിപ്പിക്കാൻ കഴിയാത്ത അദ്ധ്യാപകരും പ്രതിസന്ധി രൂക്ഷമാക്കുന്നു. ഇതു തലശ്ശേരി രൂപതയുടെ പ്രശ്നമായി ചൂണ്ടിക്കാണിക്കുന്നുവെങ്കിലും മറ്റു പല കേന്ദ്രങ്ങളിലും യാഥാർത്ഥ്യമാണ്. ചില വികാരിമാർ വളരെ താല്പര്യത്തോടെ ഈ രംഗത്തെ വീക്ഷിക്കുമ്പോൾ മറ്റു ചിലർ വളരെ ലാഘവത്തോടെയാണു കാണുന്നത്.

4) ഈ പരിശീലനം സണ്ടേസ്ക്കൂൾ അദ്ധ്യാപകരോ വൈദികരോ മാത്രം വിചാരിച്ചാൽ വിജയിക്കയില്ല. കുടുംബത്തെ "ഗാർഹിക സഭ"എന്നാണല്ലോ വിളിക്കുന്നത്. ഗാർഹികസഭയിൽ വിശ്വാസപരിശീലനം ഫലപ്രദമായി തുടങ്ങിവയ്ക്കാൻ എന്തു ചെയ്യണമെന്നുള്ളത് ഗൗരവമായി പരിഗണിക്കേണ്ട വിഷയമാണ്. വിശ്വാസ പരിശീലനം ഇടവകപള്ളിയുടെ ചുമതലയാണെന്ന ധാരണ മാറ്റിയെടുക്കുകയാണ് ആദ്യത്തെ പടി. മാതാപിതാക്കളെ പരിശീലിപ്പിക്കുകയും വിശ്വാസ ജീവിതത്തിന് അവരെ സജ്ജരാക്കുകയും ചെയ്യുന്ന പദ്ധതിയാണ് ആദ്യം പ്രായോഗികമാക്കേണ്ടത്.

5) അദ്ധ്യാപകരുടെ പരിശീലനമാണ് ശ്രദ്ധയാകർഷിക്കേണ്ട മറ്റൊരു മേഖല. അംഗൻവാടിയിലും, ലോവർ പ്രൈമറിയിലും മറ്റും പഠിപ്പിക്കുന്നതിനു പോലും തീവ്രപരിശീലനം നിർബന്ധമാണ്. അപ്പോൾ ദൈവികവിഷയങ്ങൾ ജീവിതത്തോടുബന്ധപ്പെടുത്തി പഠിപ്പിക്കാനുള്ള പരിശീലനം അനിർവാര്യമാണ്.

6) കേരളത്തിലെ സീറോ-മലബാർ - ലത്തീൻ രൂപതകളിൽ ഞായറാഴ്ച കുർബ്ബാനയ്ക്കുശേഷം മതപാനത്തിനിടയിൽ വിവാഹമോ അതുപോലുള്ള മറ്റ് ആഘോഷങ്ങളോ നടത്തുവാൻ അനുവദിച്ചിട്ടില്ല. ഉച്ചവരെയുള്ള സമയം കർശനമായും സണ്ടേസ്ക്കൂളിനായി മാറ്റി വച്ചിരിക്കുകയാണ്. പാരിഷ്ഹാളുകളോ, സ്ക്കൂൾ ഹാളുകളോ ഒന്നും, മറ്റു പരിപാടികൾക്കു വിട്ടുകൊടുക്കാറില്ല.

7) സണ്ടേസ്ക്കൂൾ അദ്ധ്യാപകർക്ക് യാതൊരു പ്രതിഫലവും നൽകുന്നില്ലെങ്കിലും, രൂപതവകയായും മറ്റുമുള്ള മാനേജ്മെന്റ് സ്ക്കൂളുകളിലെ നിയമനങ്ങളിൽ ഇവർക്ക് പ്രത്യേക പരിഗണന കല്പിക്കുന്നുണ്ട്. ഇത് ചങ്ങനാശ്ശേരി തലശ്ശേരി, എറണാകുളം തുടങ്ങിയ രൂപതകളിൽ നിഷ്കർഷിക്കുന്നു, മാർത്തോമ്മാ സഭയിലും, പരിഗണിക്കപ്പെടുന്നുണ്ട്. (ഓർത്തഡോക്സ് സഭയിൽ എത്ര മാത്രം ഈ നിഷ്കർഷ പാലിക്കപ്പെടുന്നു എന്നു പറയാൻ എനിക്കു കഴിവില്ല). സഭ വക ഒരു കോളേജിലെ അഡ്മിഷനു ഒരു കുട്ടി അപേക്ഷിച്ച് ഇന്റർവ്യൂവിനു ചെന്നപ്പോൾ, സണ്ടേസ്ക്കൂൾ പത്താംക്ലാസ് ഉന്നതമായ നിലവാരത്തിൽ പാസ്സായിട്ടുണ്ട് എന്നു പറഞ്ഞപ്പോൾ അവിടെയിരുന്ന ചുമതലപ്പെട്ടവരുടെ മറുപടി അത് അങ്ങു പള്ളിയിൽ ചെന്നു പറഞ്ഞാൽ മതി എന്നായിരുന്നു.

8) എറണാകുളം രൂപതയിൽ സണ്ടേസ്ക്കൂൾ അധ്യാപകരിൽ പുരുഷന്മാർക്കാണ് മുൻതൂക്കം അധ്യാപകരിൽ 25 ശതമാനം സിസ്റ്റേഴ്സ്സാണെന്ന കാര്യം എടുത്തു പറയത്തക്കതാണ്.

മാർത്തോമ്മാസഭയിൽ 70 വയസ്സു കഴിഞ്ഞാൽ മതാദ്ധ്യാപനരംഗത്തുനിന്ന് പിന്മാറണമെന്ന് നിയമമുണ്ട്. ആരോഗ്യവും കഴിവും കുറഞ്ഞിട്ടും രംഗം വിട്ടു കൊടുക്കാതെ കൈയ്യടക്കിവച്ചിരിക്കുന്ന പലരെയും കണ്ടിട്ടാവണം ഈ നിയമം സഭാതലത്തിൽ ഉണ്ടായത്. തലശ്ശേരി രൂപതയിലെ ഡയറക്ടർ എഴുതുന്നു. മതബോധനരംഗത്ത് സ്ഥിരമായി നിൽക്കുന്ന നിരവധി പേർ ഞങ്ങൾക്കുണ്ട്. ഇതിനുവേണ്ടിത്തന്നെ ജീവിതം ഉഴിഞ്ഞു വച്ചവരെപ്പോലെയാണിക്കൂട്ടരുടെ പ്രവർത്തനങ്ങൾ. അവരുടെ താല്പര്യമാണ് ഞങ്ങളുടെ പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കുന്നത്.

സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തെ അഭിമുഖീകരിക്കുന്ന പ്രശ്നങ്ങൾ എല്ലാ സഭയിലും ഏതാണ്ട് ഒന്നുപോലെ തന്നെയാണ്. എന്നാൽ ആ പ്രശ്നങ്ങളെ നേരിടുന്നതിനുള്ള ശ്രമവും സമീപനവും അല്പമൊക്കെ വ്യത്യാസപ്പെട്ടിരിക്കുന്നതായി കാണാം. അലംഭവത്തോടെ എടുക്കാവുന്ന ഒരു വിഷയമാണെന്ന് ആരും തന്നെ. കരുതുന്നില്ല.

ഇതര സഭകളിൽ പ്രകടമാകുന്ന തീഷ്ണതയും കാര്യക്ഷമതയും നമ്മുടെ പ്രവർത്തനങ്ങൾക്കും പ്രചോദനമാകട്ടെ എന്നാശംസിക്കുന്നു.

ഫാദർ റ്റി. ജെ. ജോഷ്വ
ഡയറക്ടർ ജനറൽ





K.T. Varghese, Itarsi



E.V. Varghese & Family, Borivili



Rachel vayyattupuzha





Yohannan & Family, Chandimandir



Rijo J. Thomas,Bhopal



Poovannal families, Konni



ഒരു വിശ്വാസി, കുറിച്ചി





Sunil & Beena, Ahmedabad



For Favoures Received

St. Mary, St. Thomas, St. Jude, St. George, St. Basil & St. Gregorios

Shiju & Shijo





Kochumol, Puthuppally

## 10–ാം ചരമവാർഷികം

**8–10–2000**



**റവ. ഫാ. എൻ. ജെ. ശാമുവേൽ**

**ഈട്ടിമൂട്ടിൽ, വകയാർ, കോന്നി**

*“ആചാര്യേശാ മശിഹാ കുദാശകളർപ്പിച്ചോ, രീയാചാര്യന്നേകുക പുണ്യം നാഥാ സ്തോത്രം”*

**Inserted by Sorrowing Family**

## പാവനസ്മരണയ്ക്ക്



**ഫാ. പി. എ. ശാമുവേൽ,**

**തണ്ണിത്തോട്**

**Inserted by ഒരുവിശ്വാസി**

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2000

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

**SIXTEEN YEARS TODAY**

**18-10-2000**

## IN EVER LOVING MEMORY OF



# BRIJMON

Hill View, Develokam, Kottayam

*Greatly Loved*

*and*

*Deeply Grieved*

**Sorrowing Mummy and Daddy**

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.

Rs. 5/-